ഒരു വൈദ്യനായിരുന്നു. പ്രാക്ലിൻ പ്രകൃതിതത്ത്വജ്ഞാനിയായും, രാജ്യതന്ത്രജ്ഞനായും പ്രസിദ്ധി സമ്പാദിച്ചതിനു മുൻപിൽ അച്ചടിക്കാരനും പുസ്തകവ്യാപാരിയും ആയിരുന്നു. ഇന്ത്യയിലെ ശിക്ഷാ നിയമത്തിന്റെനിർമ്മാതാവായ പ്രസിദ്ധവിദ്വാനും വാഗീശനും ആയ (൫൯) മെക്കാളി "പുരാതന റോമികാഗീതങ്ങൾ" എന്ന കവിത എഴുതിയതു്, ഇംഗ്ലണ്ടിലെ ഒരു മന്ത്രിസ്ഥാനത്തിലുണ്ടായിരുന്ന ജോലികളുടെ ഇടയിലായിരുന്നു. പ്രകൃതിതത്ത്വജ്ഞന്മാരിൽ അഗ്രേസരനായിരുന്ന സർ ഐസക് ന്യൂട്ടൻ വളരെ സമർത്ഥനായ ഒരു കമ്മട്ടം സൂപ്രേണ്ടായിരുന്നു.

ആശംസാ പ്രേരിതമായ പ്രവൃത്തി ദേഹസുഖത്തിനു് അവശ്യകമാകുന്നു. മനോവ്യായാമം ദേഹവ്യായാമം പോലെ ക്രമമായി നടത്തിയാൽ സദാക്ഷേമാഭിവർദ്ധനമാകുന്നു.

---

ഹത്തിനെ അന്ത്യപക്ഷം തടവിലാക്കി, വിചാരണയിൽ വളരെ കഷ്ടപ്പെടുത്തി. വാഴ്ച ക്രി. ശ. ൧൬൫൧-ന്റെ അന്ത്യഭാഗം മുതൽ ൧൬൯-ന്റെ മദ്ധ്യം വരെ.

(൫൯) ആംഗ്ലേയ വിശിഷ്ട വിദ്യാവിശാരദൻ; കവി; വാഗീശ്വരൻ; രാജ്യനീതിജ്ഞൻ; ഇന്ത്യൻ ശിക്ഷാനിയമത്തിന്റെ നിർമ്മാതാ. വാഴ്ച ക്രി. ശ. ൧൮൦൦-ന്റെ ആരംഭം മുതൽ മദ്ധ്യം വരെ.

# ൩. ധൈൎയ്യം.

“ബലപതിയുടെധൈൎയ്യം പോകിലുംതാൻ കഠിനം
തരിചരകശലതപം ദൃശ്യമാ മുളവാതെ;
സ്വഭവിതങ്ങളുണരുമോരോ മാനുഷങ്കൽ, മഹത്താം
വിപത്തി വിരളമായ് നാം കണ്ടുകൊള്ളുമനന്യം.”
(൧൬) സാമുവെൽ ഡാനിയൽ.

“മഹൽകൃതം ത്വരിതമാക്കി, മാനസം
പൊഴിക്കിലും ചോര, തദൎത്ഥസംഗരെ,
കളത്തിയററീടുകിലന്ന മോളവും;
തടസ്ഥമോരോന്ന ബലത്തു നില്ക്കിലും
നിനക്കന്ത്യനാം ജയകാലമുത്തമാ-
മിളയ്ക്കുമാലാ സത്യമനസ്സേ! നിൻജയം;
നിനക്കു സമ്മാന മശങ്കമാപ്തമാ-
മൊട്ടക്കമുള്ളിഷ്ടഫലം കരസ്ഥമാം.”
(൧൭)സീ. മക്കേ.

“ഓരോ മാനുഷ്യയുഗത്തിൽ കാണപ്പെടുന്ന ധൈൎയ്യ-ത്തിന്, മികവോടും പൂൎവ്വയുഗങ്ങളിൽ അന്യന്മാരാൽ ചെയ്യപ്പെട്ട ശൂരകൃത്യങ്ങളാം പ്രേരകോദാഹരണങ്ങളാകുന്നു;

(൧൬) ഒരു ആംഗ്ലേയകവി; ഷേക്സ്പിയറിൻെറ സഹ-ജീവി. വാഴ്ച ക്രി. ശ. ൧൬-ൻെറ അന്ത്യവും ൧൭-ൻെറ ആദിയും.

(൧൭) സ്കോട്ട്ലണ്ട് ദേശീയ ആംഗ്ലകവി; മാസികാ ലേ-ഖകൻ; വാഴ്ച ക്രി. ശ. ൧൯-ൻെറ ആദ്യംമുതൽ അന്ത്യഭാഗം വരെ.

മുൻപിരുന്ന ശ്ലൂരന്മാരുടെ പ്രേതങ്ങളുടെ കൈപ്പുണ്ടലിനാലെന്നു തോന്നുമാറു്, മനം കലുങ്ങാതെ, ആധുനികന്മാർ ഏററവും അപായകരങ്ങളായ മഹാരംഭങ്ങളിൽ പ്രവേശിയ്ക്കുന്നു." (ന്നു.) ഹെൽപ്സ്.

"മയക്കമെന്ന്യേവരരത്നജാലേ,കലക്കമെന്ന്യേകടുഹാലഹാലേ,
ഉഴെച്ചുവിണ്ണോരമൃതുവരുവോളംപിടിച്ചകാര്യംവിടുകില്ലധീരർ."
ഭർത്തൃഹരി നീതി. ശ്ലോ. വൃ.

ധൈര്യവിശിഷ്ടത്വം ഉണ്ടായിരുന്ന സ്ത്രീപുരുഷന്മാരിൽനിന്നും ലോകത്തിനു് വളരേ ഗുണം സിദ്ധിച്ചിട്ടുണ്ടു്. ഇവിടെ, ധൈര്യം എന്നു പറഞ്ഞതു്, നായ്ക്കുറുക്കപോലുള്ള കേവലം മൃഗധൈര്യമല്ല; ധർമ്മധൈര്യമാകുന്നു. അതായതു്, സത്യം പറയുന്നതിനും സ്വാർത്ഥപ്രേരണകളെ തടുത്തു് നീതി നെറികൾക്കൊത്തു് കൃത്യധർമ്മം നടത്തുന്നതിനും ഉള്ള ധൈര്യം. മാനുഷ്യചരിത്രത്തിൽ വർണ്ണിയ്ക്കപ്പെടുന്ന ഓരോ അഭിവൃദ്ധിപദവും സിദ്ധിച്ചിട്ടുള്ളതു്, ഓരോ മഹാവിഘ്നങ്ങളേയും വിരോധങ്ങളേയും ജയിച്ച പൂർവ്വധീരന്മാരുടെ ഉള്ളുകരിനാലും ശൌര്യത്താലും ആകുന്നു. അവർ, ഓരോവിധം ചിന്താക്രന്നായകന്മാരും, മഹാദർശകന്മാരും, സ്വരാജ്യസ്നേഹികളും മററും ആയിരുന്നു.

(ന്നു.) ആംഗ്ലേയ രാജ്യനീതിജ്ഞനും ഗ്രന്ഥകർത്താവും; സാമുദായിക പരിഷ്കാരം, രാജ്യനീതി, എന്നിങ്ങനെയുള്ള വിഷയങ്ങളെപ്പററി "സ്നേഹിതയോഗം" എന്നുംമററും അനേക ഗ്രന്ഥങ്ങളുടെ കർത്താ; ബെഹ്രസ്യക്ഷ്യമേധി; വിക്ടോറിയാ ചക്രവർത്തിനിയുടെ ആജ്ഞയനുസരിച്ച് പ്രിൻസ്-ആൽബർട്ടിൻെറ ജീവചരിത്രം എഴുതി. വാഴ്ച ക്രി. ൧,൮ൻ-ൻെറ ആദി മുതൽ അന്ത്യഭാഗം വരെ.

“നൊറെത്രകാമുകരത്ഭുതമായിരുന്നയേറെ
ഗ്രന്ഥങ്ങളിൽ ചെലവഴിച്ചുള്ളതോത്തമല്ലോയ്
തന്മോചിതം വസനമാത്ര മതിഗ്രമത്തിൻ
സമ്മാനമായഥ ലഭിച്ചു സുതൃപ്തരായോർ!
സത്രുക്ഷോമാത്രമവരുച്ചിലർ നാടി, ദീർഘ-
നിശ്വാസസമ്പദകര മന്ദ്യതപാസ ചെയ്തോർ.
എന്നാലൊട്ടകം മുദിതം വരമാനശേഷവും
തന്നെ, തദർത്ഥമതു ചെയ്യുതിനൊട്ടു കൂടി
നന്നായപായകരമാം പണി ചെയ്തവർക്കായ്,
പിന്നെ, തദീയ മഹദൈശ്വര പൂർണ്ണരൂപം
മിന്നീട്ടു മാഞ്ഞൊരതിമോദമൊടാസ്വദിച്ചിട്ട-
ജന്മന്ത്യഘിച്ചതനുരാഗവിശുദ്ധിയാലേ”

(നൂമ.) ജെ. പി. ലവ്വൽ.



തന്റെ സഹജീവികൾ വിശ്വസിച്ചു വന്നിരുന്ന കല്പിത ദേവന്മാരെ നിഷേധിച്ച്, യഥാർത്ഥമായ ഏക സ്വരൂപിയെ മാത്രം വിശ്വസിപ്പാനുപദേശിച്ചു സാക്രട്ടീസ്, അസാധാരണ ധൈര്യത്താലും ശാഠിപ്പിനാക്കത്താലും, ദേവദ്രോഹി എന്നും, ബാലദൂഷിയെന്നും കുററം ആരോപിക്കപ്പെട്ടു ൭൦-ാം വയസ്സിൽ വിഷംകുടിച്ചു മരിപ്പാൻ നിർബ്ബന്ധിതനായ് തീൎന്നു. നായകസദസ്സിന്റെ വിധിപ്രകാരം ചാകുന്നതിനുള്ള സമയം അടുത്തപ്പോൾ, “ഇപ്പോൾ നാം പിരിഞ്ഞു പോകാനുള്ള കാലമായി; ഞാൻ, മരണത്തിലേയ്ക്കും, നിങ്ങൾ ജീവിതത്തിലേയ്ക്കും; എന്നാൽ, നമ്മളിൽ

(നൂമ.) അമേരിക്കൻ കവി; ഗദ്യകാരൻ; രാജ്യനീതിജ്ഞൻ; സമുദായ സ്നേഹിയായ വിശാലബുദ്ധി; ഇംഗ്ലണ്ടിലേയ്ക്കു അയച്ച അമേരിക്കയിലെ ദൂതൻ. വാഷ്ട്ട് ക്രി. ശെഫൻ-ന്റെ ആദ്യഭാഗം മുതൽ അന്ത്യം വരെ.

ആർക്കാണ് ശ്രേഷ്ഠഗതി എന്നതു് ഈശ്വരനുതന്നേ അറിയാം.” എന്നു പറഞ്ഞു്, ആത്മനിത്യതയെപ്പററി ദീർഘപ്രസംഗം ചെയ്താണദ്ദേഹം വിഷം കുടിച്ചതു്. ഇതുപോലെതന്നെയാണു് ഏശുക്രിസ്തുവിൻെറ മരണവും. സ്വമതോപദേശികളുടെ നടപടികളെ വെളിപ്പെടുത്തി, അദ്വൈതത്തെ പ്രവദിച്ചതിനു്, സത്യജ്ഞാനം തത്വജ്ഞാനിയും ആയ (൫൭) ബ്രൂണോ, അഗ്നിപ്രവേശം ചെയ്യിക്കപ്പെട്ടു. ഇപ്പോഴും വ്യവസ്ഥിതമായിരിക്കുന്ന ഭൂപരിവർത്തനമതത്തെ പ്രവദിച്ച ഗാലിലിയോ, ൭൦-ാം വയസ്സിൽ മതദ്വേഷിയെന്ന അപരാധത്തിനു് ബന്ധനത്തിൽ കഷ്ടപ്പെട്ടു. മരണാനന്തരം അദ്ദേഹത്തിനായ് പ്രേതസ്തംഭസ്ഥാപനം പോലും (൫൮) പാപ്പാവിനാൽ നിരോധിക്കപ്പെട്ടു. അനന്തരം സ്ഥാപിക്കപ്പെട്ടു

(൫൭) ഇററാലിയൻ അദ്വൈത തത്വജ്ഞാനി; ധീരബുദ്ധി; പുനശ്ശരീരവാദപക്ഷി; ക്രിസ്തുമത പൂർവ്വാചാരാക്ഷേപകൻ; ക്രിസ്തുദിവ്യകർമ്മാവിശ്വാസി; പൂർവ്വസൂത്രമതാക്ഷേപകൻ; വിമതത്വം നിമിത്തം പാപ്പാവിൻെറ (പോപ്പ്) സഭയാൽ അഗ്നിപ്രവിഷ്ടനായി. വാഴ്ച ക്രി. ശ. ൧൬൦൦-ൻെറ മദ്ധ്യേ.

(൫൮) ദൈവനിയോഗത്താൽ സർവ്വക്രിസ്തീയസമുദായങ്ങളിന്മേൽ ആത്മീയലൌകിക നായകത്വത്തിനവകാശം പറഞ്ഞു് റോമാ നഗരത്തിൽ പരമ്പര ക്രമത്തിൽ തിരഞ്ഞെടുത്തുവന്ന ക്രിസ്തുമതാചാര്യൻ; പഴേ ക്രമത്തിൻെറ നായകൻ; പ്രസ്തുത പാപ്പാ, പാൾ പഞ്ചമൻ. വാഴ്ച ൧൬൦൫ മുതൽ ൧൬൨൧ വരെ.

ചില രസവാദതത്വങ്ങളെ കണ്ടുപിടിച്ച (൩൩) റജർ-ബെക്കൺ ക്ഷുദ്രക്കാരൻ എന്ന അപരാധസ്ഥാപനത്തിന് പാത്രീഭവിച്ചു. ശാരീരശാസ്ത്രത്തിലെ ചില തത്വങ്ങൾ കണ്ടുപിടിച്ച (൩൪) വിസേലിയസ്, പള്ളിക്കാർ മതവിരോധമെന്നു കല്പിച്ച ശരീരച്ഛേദനം ശീലിച്ചുയാൽ, മതദ്വേഷി എന്ന കുറാപ്പെടുത്തപ്പെട്ടു. ഗാലിലിയോവിന്റെ മതത്തെ ശാസ്ത്രീയന്യായങ്ങളാൽ സ്ഥാപിച്ച (൩൫) കപ്പർണിക്കസ്, (൩൬) കെപ്ലർ എന്ന മഹാത്മാക്കളുടെ മേലും ഈ കുറ്റം ആരോപിക്കപ്പെട്ടു. ഈ തത്വധർമ്മത്തെ വെളിപ്പെടുത്തിയ പ്രകൃതിശാസ്ത്രജ്ഞാഗ്രേസരനും മഹാഭക്തനും ആയ

(൩൩) ആംഗ്ലേയ ശാസ്ത്രവിശാരദൻ; രസവാദജ്ഞൻ; ക്ഷുദ്രക്കാരൻ എന്നു മതാധികാരികളാൽ കുറ്റം ചുമത്തപ്പെട്ട് ൧൪ വർഷം തടവിൽ കിടന്നു. വാഴ്ച ക്രി. ശ. ൧൩.

(൩൪) ബെൽജിയംദേശീയ ശാരീരശാസ്ത്രവിശാരദൻ; പൂർവ്വയൗവന ശാരീരശാസ്ത്രദ്വേഷി; ശാരീരശാസ്ത്രവിഷയത്തിൽ അനേകനവതത്വപ്രദർശകൻ; പാപ്പാവിന്റെ ക്രിസ്തുമത പരിശോധകസഭയാൽ കല്പിതാപരാധൻ; നാടുകടത്തപ്പെട്ടു. വാഴ്ച ക്രി. ശ. ൧൬-ന്റെ ആദ്യം മുതൽ മദ്ധ്യംവരെ.

(൩൫) പ്രഷ്യാദേശീയ ജ്യോതിഷികൻ; ഭൂപരിവർത്തനമതസ്ഥാപകൻ. വാഴ്ച ക്രി. ശ. ൧൫-ന്റെ അന്ത്യഭാഗം മുതൽ ൧൬-ന്റെ മദ്ധ്യം വരെ.

(൩൬) ജർമ്മനി ദേശീയ ജ്യോതിഷികൻ; ഗ്രഹപരിവർത്തന മണ്ഡലത്തിന്റെ ധർമ്മത്രയത്തിൻ സ്ഥാപകൻ. വാഴ്ച ക്രി. ശ. ൧൬-ന്റെ അന്ത്യഭാഗം മുതൽ ൧൭-ന്റെ ആദ്യഭാഗം വരെ.

ന്യൂട്ടനെപ്പോലും "ഈശ്വരസ്ഥാനഭ്രംശനൻ" എന്ന അപവാദം പറയാതിരുന്നില്ല. സത്യത്തിൽ, പ്രകൃതിശാസ്ത്രത്തിലും പ്രകൃതിചരിത്രത്തിലും സാരമായ യാതൊരു മഹാദർശനത്തിനും ഈ മതദ്വേഷമെന്ന ആക്ഷേപം അജ്ഞന്മാരിലും അന്ധവിശ്വാസികളിലും നിന്ന് വരാതിരുന്നില്ലെന്നുതന്നെ പറയാം. എന്നാൽ, ഇങ്ങനെ ആക്ഷിപ്തരായ മഹാത്മാക്കളെ ഇപ്പോൾ ലോകർ നന്ദിപൂർവ്വം പൂജിക്കുന്നു. വിമതിസഹനത്തിന് ഇതൊരു പാഠമാകുന്നു. ലോകം ഈശ്വരലേഖനമാകുന്നു. ആ ലേഖനത്തിന്റെ സൂക്ഷ്മാർത്ഥം ഗ്രഹിക്കുന്നതിന് ചെയ്യപ്പെടുന്ന ശ്രമം ഒട്ടും ദൈവദൂഷണം അല്ല, ദൈവശുശ്രൂഷണമത്രേ; എന്തെന്നാൽ, ഇതിനാൽ, ഈശ്വരന്റെ യഥാർത്ഥമായ ശക്തിയും ഗുണവും അധികം പ്രകാശിക്കാനാണിടയുള്ളത്.

പ്രകൃതിവിദ്യാവിഷയത്തിൽ എന്നപോലെ ആത്മവിദ്യാവിഷയത്തിലും മനസ്സാക്ഷിയെ അനുസരിക്കുന്ന കാര്യത്തിൽ ധീരത്വം കാണിച്ചിട്ടുള്ളവരുടെ ധൈര്യം യുദ്ധധൈര്യത്തെക്കാൾ ബഹുമാന്യമാകുന്നു. * ക്രിസ്തുസായൂജ്യകർമ്മത്തിൽ ക്രിസ്തുവിന്റെ ത്രപാദനമുണ്ടെന്ന മതത്തെ നിഷേധിച്ച അന്ന എന്ന ഒരു ആംഗ്ലേയസ്ത്രീ സ്വമതനിരാകരണം ചെയ്യായ്കയാൽ, അതികഠിനമഹാമർദ്ദനം സഹിച്ചു. പഴയ കൂറുമതത്തെ മറുത്ത (൧)ലാററിമറും, (൨)റിഡ്‌ലിയും, അഗ്നിസ്തം-

* ക്രിസ്തുവിന്റെ ശരീരത്തോട് ഐക്യം പ്രാപിക്കുന്നതിനുള്ള "കുർബാന" എന്ന കർമ്മം.

(൧) ആംഗ്ലേയമതോപദേശി; പുത്തൻ കൂറു മതത്തിന്റെ പ്രമുഖ്യപ്രചാരകൻ; സത്യസന്ധൻ; ഉജ്ജ്വലമൂർത്തി; വിദേശഗമനത്താൽ സ്വരക്ഷ തേടാത്ത ധീരൻ. വാഴ്ച ക്രി. ശ. ൧൫൫൫-ന്റെ ആദ്യഭാഗം.

(൨) ലാററിമറിന്റെ സഹജീവിയും സമഭാവനം. വാഴ്ച ക്രി. ശ. ൧൫൫൫-ന്റെ ആദ്യഭാഗം.

ങ്ങതിലേയ്ക്കു നയിയ്ക്കപ്പെട്ടപ്പോൾ, പരസ്പരം, ആലിംഗനം ചെയ്തു, തൈല ലേപനത്തിന്നെന്നപോലെ, തീയ്ക്കു കവിൾ കാണിച്ച് വേദനകൂടാതെ സന്തുഷ്ടരായി ഇങ്ങനെ പറഞ്ഞു മരിച്ചു:—"സഹോദരാ തപിയ്ക്കല്ലാ. ഈശ്വരകൃപയാൽ, ഒരിയ്ക്കലുംകെടാത്ത ഒരു ദീപം നമുക്കിന്ന് ഇംഗ്ലണ്ടിൽ കൊളുത്താം." അവർ കൊളുത്തിയദീപം ഇപ്പോഴും ഉജ്ജ്വലിച്ചു തെളിവരുന്നത്രേ. മതവിഷയത്തിൽ രാജാധിപത്യം നിഷേധിച്ചു (൨) സർ താമസ്‌മോർ അതിലേയ്ക്കായി മരണശിക്ഷ ലഭിക്കുമെന്ന് തീൎച്ചയായപ്പോൾ സ്വമത വിജയപ്രാപ്തിക്ക് കൃതജ്ഞതാപൂൎവ്വം ഈശ്വരനെ വന്ദിച്ചു മരിച്ചു. സ്വമത നിഷേധനത്താൽ വരാൻപോകുന്ന അപായം ഒരാൾ മുൻകൂട്ടി തെര്യപ്പെടുത്തിയപ്പോൾ, "അങ്ങനെ ആയാൽ നീയും ഞാനും തമ്മിലുള്ള വ്യത്യാസം ഇതുതന്നെ. ഞാൻ ഇന്നും നീ നാളെയും മരിയ്ക്കും" എന്ന് മറുപടി പറഞ്ഞ ലൂതറിന് ശത്രുവരാൽ ജീവിത ത്യാഗത്തിനിടവന്നില്ലെങ്കിലും, അദ്ദേഹം മേൽപറഞ്ഞവരോടൊപ്പം ധീരത കാണിച്ചവനും, യൂറോപ്പിൽ ആധുനിക ചിന്താസ്വാതന്ത്ര്യത്തിനും ബുദ്ധിസ്വൈരതയ്ക്കും ഉൽപാദകനും ആയിരുന്നു. പാപ്പാവിന്റെ അധികാരം നിഷേധിച്ചതിനും തള് ബഹിഷ്കരണപത്രത്തെ പരസ്യമായി തീയിലിട്ടുചുട്ടതിനും, ജൎമ്മൻ ചക്രവൎത്തിയാൽ (ചാറത്സ് പഞ്ചമനാൽ) രാജ്യഭ്രംശം ചെയ്യപ്പെട്ടപ്പോൾ ലൂതർ ഇപ്രകാരം പറഞ്ഞു:—

(൨) അതിപ്രശസ്തനായ ഒരു ആംഗ്ലേയ വിദ്വാൻ; പ്രധാന ന്യായാധിപൻ; ഹെൻറി അഷ്ടമന്റെ അക്രമമായ ദ്വിതീയ വിവാഹത്തിനെ ആക്ഷേപിച്ചതിനു കള്ളക്കുറ്റാരോപണത്താൽ വധശിക്ഷ അനുഭവിച്ചു. വാഴ്ച ക്രി. ശ. ൧൫൨൯-ന്റെ അന്ത്യം മുതൽ ൧൫൩൨-ന്റെ മദ്ധ്യം വരെ.

"എനിക്കൊരുനൂറു തലകളുണ്ടായിരിക്കയും അവയെല്ലാം നഷ്ടപ്പെടുകയും ചെയ്താലും ഞാൻ സ്വമതനിരാകരണം ചെയ്യുന്നതല്ല."

കാൎയ്യജയത്തിനായ് തന്നെ എല്ലാവരും വേല ചെയ്യുന്നതെന്നിരിക്കിലും, പലപ്പോഴും ജയദർശനം ലഭിക്കാതെ അവർ ഉദ്യമിക്കേണ്ടതായിവരും. ഇങ്ങനെ ഉദ്യമിക്കുന്നവരുടെ ധൈൎയ്യം അളക്കേണ്ടതു് സദ്യഃഫലത്തിനാലല്ല, അവരാൽ എതിൎക്കപ്പെട്ട വിഘ്നങ്ങളാലും ആ എതിൎക്കലിൽ അവർ കാണിച്ചിട്ടുള്ള ധീരതയാലുമാകുന്നു. അതിപ്രകൃഷ്ട ജയത്തെക്കാളും, ഇവയാകുന്ന ധൈൎയ്യൗന്നത്യത്താൽ ലോകരിൽ അതിഗംഭീരമായ ഒരാകൎഷണത്തെ ജനിപ്പിക്കുന്നതു്.

എന്നാൽ, ഒരേ വിധമുള്ള ധൈൎയ്യമല്ല, സാധാരണ ലൌകികവ്യാപാരത്തിൽ ആവശ്യപ്പെടുന്നതു്. ചരിത്രവൎണ്ണനീയങ്ങളായ മഹാ കാൎയ്യങ്ങളിലെന്നപോലെ തന്നെ സാധാരണയായ നിത്യവൃത്തിയിലും, ധൈൎയ്യം കാണിക്കാവുന്നതാണു്. ഋജുമാൎഗ്ഗം ആചരിക്കുന്നതിലും, ദുഷ്പ്രേരണകളെ തടുക്കുന്നതിലും, സത്യം പറയുന്നതിലും, തന്റെ സൂക്ഷ്മസ്ഥിതിയെ കവിഞ്ഞുള്ള ഒരവസ്ഥ നടിക്കാതിരിക്കുന്നതിലും, അന്യൎക്കു നഷ്ടം വരുത്താതെ തനിക്കുള്ള മുതലിനാൽ ഉപജീവിക്കുന്നതിലും, മററിതുപോലെ അനേകകാൎയ്യങ്ങളിലും, സാധാരണന്മാൎക്കും ധൈൎയ്യം കാണിക്കാവുന്നതാണു്. ഒരേ വിധമുള്ള ധൈൎയ്യം ഇല്ലാതെ ദൌൎബ്ബല്യവും ചപലതയും നിമിത്തമായ്, ലോകത്തു് അനേകം ക്ലേശങ്ങളും ദോഷങ്ങളും ഉണ്ടാകുന്നു. ആ ധൈൎയ്യം സിദ്ധിക്കുന്നതിനായ് ശീലത്തിന്നാധാരമായ ഇച്ഛയെ നിയമാചരണം അഭ്യസിപ്പിക്കണം. എത്രയോമഹോദ്ദേശ്യങ്ങൾ രൂപീകരിക്കപ്പെട്ടാലും, പ്രവൃത്തികളായി ആവിൎഭവിക്കാതെ

അവ വാദ്മാത്രങ്ങളായി അവസാനിച്ചുപോകുന്നു. ഭോജ്യമായ ആഹാരം ഭുജിക്കാതെ കണ്ടുംകൊണ്ടിരിക്കുന്നതു്, ദേഹത്തെ ക്ഷീണിപ്പിക്കുന്നതുപോലെ തന്നെ കൃത്യമിന്നതെന്നറിഞ്ഞുംകൊണ്ടതു ചെയ്യാതിരിക്കുന്നതു് ധാർമ്മികത്വത്തിനെ ക്ഷീണിപ്പിക്കും.

ധൈര്യഹീനത, പലപ്പോഴും യൌക്തികമായ പരിഷ്കരണത്തിന്നു് വിരോധമായിത്തീരുന്നു. പല്ലു കറുപ്പിക്കുന്ന ബർമ്മാക്കാരേയും, പാദപീഡനം ചെയ്യുന്ന ചീനാക്കാരേയും, നാം പരിഹസിക്കുന്നുവെങ്കിലും, നാം തന്നെ ഓരോ പ്രകാരത്തിൽ വേഷബന്ധനത്തിലും, ആചാരബന്ധനത്തിലും, മതബന്ധനത്തിലും അകപ്പെട്ടു് വലയുന്നു. അതിതുച്ഛമായ ഒരു ജനസമ്മതി കൊതിക്കയാലാകുന്നു, ഈ ബാധകൾ അനുഭവിക്കേണ്ടിവരുന്നതു്. എന്നാൽ, മനഃസാക്ഷിയുടെ അനുമോദം ലഭിക്കുമാറു് യഥാശക്തി തന്റെ കൃത്യധർമ്മം നടത്തുന്നതായാൽ, ഉൽകൃഷ്ടമായ ജനസമ്മതി അവശ്യം സിദ്ധിക്കുന്നതാണു്. അന്യരുടെ പ്രതിരൂപമാത്രമാകാതെ, സ്വരൂപം ധരിച്ചു് വർത്തിക്കാൻ ധൈര്യമാകുന്നു ഇതിലെല്ലാം ആവശ്യകമായുള്ളതു്. സ്വാതന്ത്ര്യത്തിനും സ്വാശ്രയത്തിനും ധീരബുദ്ധിത്വം സാരാംശമാകുന്നു. സ്വമതം രൂപീകരിക്കാൻ തുനിയാത്തവൻ ഭീരുവും, മടിക്കുന്നവൻ അലസനും, കഴിയാത്തവൻ മടയനും ആകുന്നു. ഋജുവായവൻ വഞ്ചകത്തിനും, സത്യവാൻ പൊളിക്കും, നീതിമാൻ പരപീഡനത്തിനും, ശുദ്ധമനസ്കൻ ഏഷണിക്കും അന്യായത്തിനും വിരോധികളാകുന്നു. അവർ അതുകളോടു് നിരന്തരം പോർചെയ്തു് തോല്പിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെ ചെയ്യുന്ന ധീരന്മാരാകുന്നു ലോകത്തിന്റെ ധർമ്മശക്തിസ്വരൂപികൾ. അവരാകുന്നു സത്യത്തിൽ ലോ-

കനിയന്താകട്ടെ. ധർമ്മിഷ്ഠനും ഊർജ്ജിതനും ആയ ഏകന്റെ ജീവിതം പോലും പിൻഗാമികളെ ഉജ്ജീവിപ്പിക്കുന്ന ഒരു ദീപരേഖയായിത്തീരും. (൧) ക്ലാർക്ക്സൺ, (൨) ഗ്രെൻവിൽഷാർപ്പ്, (൩) കാബ്ഡൻ,

(൧) ഒരു ആംഗ്ലേയ ലോകസ്നേഹി; ൨൫-ാം വയസ്സിൽ പാഠശാലയിൽ അടിമത്വത്തെ കുറിച്ച് ഒരു പ്രബന്ധം എഴുതിയതുമുതൽ അതു നിവൃത്തൽ ചെയ്യുന്നതിന്നായി ഉദ്യുക്തനായി, ഉദ്ദിഷ്ടവൃത്തിയെ ഉപേക്ഷിച്ച് ആഫ്രിക്കാ മുതലായ അനേകം ദിക്കുകളിൽ സഞ്ചരിച്ചും, രാജസദസ്സുകളിൽ വാദിച്ചും, പ്രബന്ധങ്ങൾ എഴുതിയും ഒരു ദാസ്യനിരാകരണ സംഘത്തിൽ അംഗമായി വേലചെയ്തു. ൭൩-ാം വയസ്സിൽ (൧൮൩൩-ൽ) ഉദ്ദിഷ്ടസിദ്ധി നിയമമുഖേന ലഭിച്ചു. വാഴ്ച ക്രി.ശ. ൧൮-ന്റെ മദ്ധ്യം മുതൽ ൧൯-ന്റെ മദ്ധ്യം വരെ.

(൨) ഒരു ആംഗ്ലേയ ലോകസ്നേഹി; ക്ലാർക്ക്സന്റെ സഹജീവിയും, സഹകാരനും; ടി ദാസ്യനിരാകരണ സംഘത്തിന്റെ അദ്ധ്യക്ഷൻ.

(൩) ഇംഗ്ലണ്ടിനും അതിലെ പ്രജാസമൂഹത്തിനും അലങ്കാരവും, പുരുഷശ്രേഷ്ഠനും, ശാന്തതമനും ആയ ഒരു ആംഗ്ലേയ രാജ്യനീതിജ്ഞൻ; വ്യാപാരവർദ്ധകനായിരുന്നെങ്കിലും ചെറുപ്പത്തിലെ സാമുദായിക വിഷയമായി വേലചെയ്യാൻ തുടങ്ങി. ൧൮൪൬-ൽ ധാന്യങ്ങളുടെ ഇറക്കുമതിക്ക് നിരോധകങ്ങളായ നിയമം അശേഷം നിരാകരിപ്പിച്ചു; അന്യ രാജ്യങ്ങളിലും ചെന്നു വേലചെയ്ത് വ്യാപാരസ്വാതന്ത്ര്യം സ്ഥാപിച്ചു; യുദ്ധനിരോധനത്തിന്നും, രാജ്യങ്ങൾ തമ്മിൽ മാദ്ധ്യസ്ഥ്യം വർദ്ധിപ്പിക്കുന്നതിന്നും, സർവ്വ രാജ്യാനുമതിപ്രകാരം ഒന്നു വർഷം യോഗങ്ങൾ നടത്തി; വലിയ ഉദ്യോഗങ്ങളും സ്ഥാനങ്ങളും സുലഭങ്ങളായവയെ ഉപേക്ഷിച്ച് സാമുദായികഗുണത്തിൽ

(൩) രാമമോഹൻ റായി, (൪) ഈശ്വരചന്ദ്ര വിദ്യാസാഗരൻ, (൫) ആലൻഹ്യൂം, (൬) ഗാന്ധി ഇവരെല്ലാം ഇതിലെയ്ക്കുദാഹരണങ്ങളാകുന്നു.

---

നിരന്തരപ്രവർത്തകനായി; സമുദായാർത്ഥം സ്വന്തലാഭങ്ങളെ ഉപേക്ഷിച്ച് ടി നിയമം സ്ഥാപിപ്പിച്ചതിനായി ജനങ്ങൾ വരിയിട്ട് ൮൦൦൦൦ രൂപ ഇനാമായി കൊടുത്തു. വാഴ്ച ക്രി. ശ. ൧൯-ൻെറ ആദിമുതൽ അന്ത്യഭാഗം വരെ.

(൩) പ്രസിദ്ധനായ ഒരു ബെംഗാളി; ബ്രഹ്മസമാജസ്ഥാപകൻ; ൧൮൨൯-ൽ ഉണ്ടായ സതീനിരോധക നിയമത്തിൻെറ മുഖ്യോദ്യുക്തൻ; ഇംഗ്ലണ്ടിൽ വച്ചു മരിച്ചു. വാഴ്ച ക്രി. ശ. ൧൯-ൻെറ ആദ്യം മുതൽ മദ്ധ്യം വരെ.

(൪) ബെംഗാളി പണ്ഡിതൻ; ജനസ്നേഹി; സാമുദായിക പ്രയത്നവാൻ; ൧൮൫൬-ൽ വിധവോദ്വാഹത്തിൻെറ സാധുത്വത്തിനായുണ്ടായ നിയമത്തിന് മുഖ്യോദ്യോഗി. വാഴ്ച ക്രി. ശ. ൧൯.

(൫) ഇന്ത്യയിൽ ഒരു കലക്ടരായിരുന്ന മഹാമനസ്കൻ; ഇന്ത്യാജനസമുദായാഭിവൃദ്ധിക്കായി ഭാരത മഹാജനസഭയെ സ്ഥാപിച്ചു; പൂജ്യവൃദ്ധനായി ൨൦ വർഷത്തിനു മുമ്പ് മരിച്ചു; മരണപര്യന്തം ൨൭ സംവത്സരം നിരന്തരം അതിനെ പോഷണം ചെയ്ത് അനേക ഗുണങ്ങൾ സാധിച്ചു.

(൬) ഇന്ത്യാക്കാർക്കായി, ആഫ്രിക്കായിൽ ബൂർ അധികാരികളോടെതിർത്ത് വളരെക്കാലം അനേക കഷ്ടതകൾ അനുഭവിച്ച് ഇപ്പോൾ വിജയം ലഭിച്ചിരിക്കുന്ന സ്വരാജ്യസ്നേഹി.

ഊർജ്ജിതമെന്നതു്, ശീലത്തിന്റെ പ്രേരകബലമാകുന്നു. അതിനോടുകൂടി വിവേകവും ആത്മവത്താപവും വഹിക്കുന്നവനു് സ്വശക്തികളുടെ ഉത്തമഫലം സിദ്ധിക്കുന്നതാണു്. ഇതുകളുണ്ടായിരുന്ന ചില സാമാന്യമതികളും വളരെ ശക്തന്മാരായിത്തീർന്നിട്ടുണ്ടു്. മഹമ്മദും ലൂതറും ഇതിലേയ്ക്കുദാഹരണങ്ങളാണു്.

ഒരു മഹാമനസ്കന്റെ ലക്ഷണം, ൨,൦൦൦-വർഷത്തിനു മുമ്പെ അരിസ്റ്റോട്ടൽ വിവരിച്ചിട്ടുള്ളതു്, ഇക്കാലത്തും യുക്തമായിരിക്കുന്നു. അതാവിതു്:–"അവൻ സൌഭാഗ്യത്തിലും നിർഭാഗ്യത്തിലും മിതനായിരിക്കും; യഥാവസരം, പൊങ്ങുന്നതിനും താഴുന്നതിനും അറിയും; ജയത്തിനാൽ സന്തുഷ്ടനാകാതെയും തോൽവിയാൽ ആർത്തനാകാതെയുമിരിക്കും; അപായം തേടുകയോ അതുവന്നാൽ ഓടുകയോ ചെയ്കയില്ല; മിതവാങ്മിയായിരിക്കും; എന്നാൽ, വേണ്ടതക്ക അവസരത്തിൽ സധൈര്യം പ്രവർത്തിക്കും; അന്യർ തന്നെ ദ്രോഹിച്ചതിനെ ക്ഷമിക്കും; തന്നെ പുകഴ്ത്തുന്നതിലും അന്യരെ നിന്ദിക്കുന്നതിലും അപേക്ഷയില്ലാത്തതിനാൽ, അന്യരെക്കുറിച്ചും തന്നെക്കുറിച്ചും വാപുലമ്പുകയില്ല; സ്വല്പകാര്യങ്ങളെക്കുറിച്ചു് സങ്കടം പറകയോ അന്യസഹായം അപേക്ഷിക്കയോ ചെയ്കയില്ല."

കുറൾ ൯൮-ാം അദ്ധ്യായത്തിൽ ൮-ം-൯-ം-൮൦-ാം സൂത്രങ്ങൾ ഒടുവിൽ പറഞ്ഞ അഭിപ്രായങ്ങൾ തന്നെ പ്രസ്താവിക്കുന്നു.

"താഴ്മയെന്നും മഹാനല്പൻ തന്നെപ്പൊക്കിപ്പുകഴ്ത്തുവോൻ" (൮)

"അഹംകാരം മഹാന്മാർക്കില്ലല്പന്മാർ വിടുകില്ലതു" (൯)

"പരദോഷം മഹാൻ മൂടുമതെയല്പൻ പറഞ്ഞിടും" (൮൦)

സഹനശീലവും, ധൈര്യവും, ജീവിതവൃത്തിയിൽ ഫലപ്രദങ്ങളായിരിക്കുന്നതുകൂടാതെ, ജീവിതക്ഷേമത്തിനും ഉപയുക്തങ്ങളാണു്. അവഹിതത്വം, ഉദ്യമം, വിദ്യാഭ്യസനം, സുമനസ്കത്വം, എന്നിവയെപ്പോലെ, അഭീതത്വവും ഒരു് അർജ്ജനീയഗുണമാകുന്നു. ധൈര്യം ഉന്നതവും സ്വരൂപവും ഭയം വിരൂപവും ആകുന്നു. അനുകൂലമായോ പ്രതികൂലമായോ വരുന്ന വിധിയെ വഹിക്കുന്നതിനു് ശ്രേഷ്ഠമായ മാർഗ്ഗം ഒന്നുതന്നെ. അതായതു്, രണ്ടിലും ഉന്നതനായി ചരിക്കുക.

ശീലാഭിവൃദ്ധിക്കു് മനോബലം സ്ത്രീക്കും പുരുഷനും ഒരുപോലെ ആവശ്യകമാകുന്നു. രൂപസൌന്ദര്യം, വേഗം നശിച്ചുപോകും; എന്നാൽ, മനഃസൌന്ദര്യവും ശീലസൌന്ദര്യവും പ്രായത്തോടു് വർദ്ധിക്കുമത്രെ. സ്ത്രീകളുടെ ധീരതയ്ക്കു് അനേക ദൃഷ്ടാന്തങ്ങൾ ചരിത്രം ഘോഷിക്കുന്നു. (വ്യാ) അക്ബർ ചക്രവർത്തി ചിറ്റൂർ കോട്ട പിടിച്ചപ്പോൾ രാജപുത്രസ്ത്രീകൾ സ്വമാനരക്ഷയ്ക്കായി അഗ്നിപ്രവേശത്താൽ പ്രാണത്യാഗം ചെയ്തു. സ്കാട്ട്ലണ്ടിലെ രാജാവായ ജേംസ് പ്രഥമനെ വധിപ്പാൻ ചെന്ന ഘാതകന്മാരെ തടുക്കുന്നതിനുള്ള കതകിനു് സാക്ഷയില്ലെന്നു കണ്ടു്, രാജരക്ഷയ്ക്കായി, പുരാണങ്ങളിൽ ദശരഥന്റെ തേരച്ചുതണ്ടിൽ കൈകേയി വിരലിട്ടതായി പ്പറയുന്നതുപോലെ, സാക്ഷയുടെ സ്ഥാനത്തിൽ, (വൃ) കാതറയിൻ ഡഗ്ലസ് എന്ന സ്ത്രീ,

(വ്യാ) ഇന്ത്യയിലെ പ്രസിദ്ധതമനായ മുകിലൻ ചക്രവർത്തി; രാജ്യഛിദ്രങ്ങളടക്കിയ ഏകച്ഛത്രാധിപതി; ജനസമുദായ പരിഷ്ക്കാരകൻ; സർവ്വമതസമദൃഷ്ടി; ജനരഞ്ജകൻ; സമാധാനരക്ഷകൻ. വാഴ്ച്ച ക്രി. ശ. ൧൬-ന്റെ മദ്ധ്യം മുതൽ അന്ത്യംവരെ.

(വൃ) ഒരു് ഇടപ്രഭുവിന്റെ മകൾ; രാജ്ഞീസേവിനി; ഇതു നടന്നതു് വർത്ത എന്ന ശ്രമണശാലയിൽ ൧൪൩൭-ൽ.

തന്റെ കൈയിട്ടുതടഞ്ഞു. ധ്രുവമണ്ഡലത്തിലേയ്ക്കു് കപ്പൽ യാത്ര പോയി അദൃഷ്ടനാകപ്പെട്ട തന്റെ ഭർത്താവിനെ അന്വേഷിച്ചു് (വ്വ.) ലേഡി ഫ്രാങ്ക്ലിൻ എന്ന മഹതി പത്തു വർഷംവലഞ്ഞു. ലോകസ്നേഹിനികളായ (വ്വാ.)മിസ്-കാർപ്പെണ്ടറും (വ്വർ)മിസ് നൈട്ടിംഗേലും ബാല്യം മുതല്ക്കേ

(വ്വ.) ഇവരുടെ ഭർത്താ (ആംഗ്ലേയൻ സർ ജോൺ-ഫ്രാങ്ക്ലിൻ) വാകുന്നു ധ്രുവമണ്ഡലത്തിൽ ഉത്തരപശ്ചിമപഥംകണ്ടുപിടിച്ചതു്. (ഫ്വർ൫-ൽ) ആ യാത്രയിൽ അദ്ദേഹവും കപ്പലും നഷ്ടപ്പെട്ടുപോയാറെ, ഭാര്യ തന്റെ സർവ്വസ്വവും വ്യയംചെയ്തു് രണ്ടുപ്രാവശ്യം കപ്പലുകളെ തെരക്കി അയച്ചു. ഒടുക്കം നഷ്ടപ്പെട്ട കപ്പലിലെ ചില റിക്കാർട്ടുകളും മൃതന്മാരുടെ അസ്ഥികളും കണ്ടുകിട്ടി; അപായം വന്ന സ്ഥലവും മററും തീർച്ചപ്പെടുത്തി.

(വ്വാ.) ഒരു് ആംഗ്ലേയസ്ത്രീ; ലോകസ്നേഹിനി; ഫ്വാ൩-ൽ "സാധുവൃത്തിരക്ഷണസംഘം" ഏർപ്പെടുത്തി ൨൦ വർഷം നടത്തി; സാധുവിദ്യാശാലകളും രാപ്പള്ളിക്കൂടങ്ങളും സ്ഥാപിച്ചു; ഫ്വ൫൨-ൽ ദുർഗ്ഗുണപരിഹാരശാല ആരംഭിച്ചു് അതിലേയ്ക്കു് നിയമമുണ്ടാവാൻ വേലചെയ്തു; ഫ്വ൫൪-ൽ അതു് സാധിച്ചു. നാലു പ്രാവശ്യം സ്ത്രീവിദ്യാഭ്യാസാദികം നടത്തുന്നതിന്നു് ഇന്ത്യയിൽവന്നു വേലചെയ്തു; ബെംഗാളിൽ "സാമുദായിക ശാസ്ത്രീയ യോഗം" സ്ഥാപിച്ചു. വാഴ്ച ക്രി. ശ. ഫൻ-ന്റെ ആരംഭം മുതൽ അന്ത്യം വരെ.

(വ്വർ) ഒരു് ആംഗ്ലേയസ്ത്രീ; മഹാർദ്രചിത്ത; പ്രാണിസ്നേഹിനി; ലോകഭാവിനി; അതിലേയ്ക്കായി ഫ്രാൻസിലും ജർമ്മനിയിലും ചെന്നു് ചികിത്സാശാലാഭരണം അഭ്യസിച്ചു; ഫ്വ൫൪-ൽ ക്രിമിയയിൽ ഉണ്ടായ യുദ്ധത്തിൽ വ്രണിതരോഗികളെ ചികിത്സിക്കാൻ പോയി വളരെ ജീവരക്ഷണം

ചികിത്സ മുതലായതു് അന്യ രാജ്യങ്ങളിൽ ചെന്നാശ്വസിപ്പിച്ചു് സാധുസംരക്ഷണത്തിനായും ദീനരക്ഷണത്തിനായും, സ്വ-ജീവിതം സമർപ്പണം ചെയ്തു് വളരെ കഷ്ടതകൾ അനുഭവിച്ചു.

സ്ത്രീകൾക്കും പുരുഷന്മാർക്കും മനസ്സുള്ളപക്ഷം സഹ-വാസികളെ സഹായിക്കുന്നതിനുണ്ടാകാവുന്ന അവസരങ്ങൾ അസംഖ്യങ്ങളാകുന്നു. സേരാമാർട്ടിൻ എന്ന ഒരു പാവപ്പെട്ട ആംഗ്ലേയ സ്ത്രീ ബാല്യം മുതല്ക്കു തയ്യൽപണിയിൽ കിട്ടി-യിരുന്ന സ്വല്പമായ ആദായംകൊണ്ടു് കാലംകഴിച്ചുവ-ന്നെങ്കിലും, പരോപകാരപ്രേരണ മൂലികയാൽ, ഒരു ബന്ധ-നശാലയിൽ അതി നികൃഷ്ടമായ ഒരു കറാളിയെ ഇടക്കു ചെന്നു് മതോപദേശം ചെയ്യുകയും, പിന്നീടു്, പാവപ്പെട്ട തടവുകാർക്കു് പരക്കെ അക്ഷരാഭ്യാസവും സന്മാർഗ്ഗോപദേ-ശവും, ൨൦ വർഷം അക്ഷീണമായി ചെയ്തു് പരേതയായി. അവളുടെ വൃത്തിയെക്കുറിച്ചുവരം എഴുതീട്ടുള്ള കവിതയുടെ താല്പര്യം പ്രകാശിപ്പിക്കുന്ന ഒരു ഭാഗം താഴെ ഭാഷാന്തരീ-കരിച്ചിരിക്കുന്നു:—

"പരക്കനുഗ്രഹം ചെയ്യാൻ കരുതൽ ദൈവലക്ഷണം"

---

ചെയ്തു. അതിലേയ്ക്കു് ൫൦൦൦൦ രൂപ വരിയിട്ടിനാമായി ലഭിച്ചതുകൊണ്ടു് ജനോപകാരപ്രദമായ ഒരുചികിത്സാശാല സ്ഥാപിച്ചു. വാഴ്ച്ച ക്രി. ശ. ൧൮൬൦-ന്റെ ആദ്യം മുതൽ ൨൦-ന്റെ ആദ്യം വരെ.

## ൬. ആത്മഭരണം.

"തന്നാൽ താൻ ജിതനാകുമ്പോൾ
തന്നെ താൻ തന്റെ ബന്ധുവാം
തന്നെത്താനൊട്ടടക്കാഞ്ഞാൽ
പിന്നെത്താൻ തന്റെ ശത്രുവാം."

ഭഗവൽഗീത. ൬-൬.

"മാനവും ലാഭവും എപ്പോഴും ഒരു പെട്ടിയിൽ തന്നെ അടക്കിവെക്കപ്പെടുകയില്ല." (൮൧) ജാർജ് ഹെർബെട്ട്.

"ഓരോരുത്തനും തന്നെ ഭരിക്കുന്നതുതന്നെ വാസ്തവമായ സ്വാതന്ത്ര്യം." (൮൬) പത്രീസ്.

"ദീർഘക്ഷാന്തിസഹനങ്ങളിലാകുന്നു സ്ത്രീപുരുഷന്മാരിലുള്ള സൽഗുണം മിക്കവാറും വ്യക്തമാകുന്നതു്." ഹെൽപ്സ്.

"അടക്കംസ്വത്തുപോൽകാപ്പോനൽകുമൈശ്വര്യമാപ്പുമാം"

ഖുറാം ൧൬. ൨.

ശ്രുപം പകന്ന ധൈര്യം തന്നെ ആകുന്നു ആത്മഭരണം. അതു് ശീലത്തിന്റെ മുഖ്യാംശമാകയാൽ, "മനുഷ്യൻ മുന്നും പിന്നും നോക്കുന്ന ഒരു ജന്തു" എന്നു് ഷേക്സ്പിയർ പറഞ്ഞിരിക്കുന്നു. വേഗ വികാരങ്ങൾക്കധീനനായി പ്പോകുന്ന

(൮൧) ആംഗ്ലേയ വൈദിക കവി. ഫ്രാൻസിസ് ബേക്കന്റെ സഹജീവിയും സുഹൃത്തും. വാഴ്ച ക്രി. ശ. ൧൭-ന്റെ ആരംഭം.

(൮൬) പ്രസിദ്ധനായ ഒരു ജർമ്മൻഗ്രന്ഥപ്രസാധകൻ. വാഴ്ച ൧൮-ന്റെ അവസാനം മുതൽ ൧൯-ന്റെ മദ്ധ്യംവരെ.

മനുഷ്യൻ, സത്യത്തിൽ, തന്റെ ധാൎമ്മികസ്വാതന്ത്ര്യത്തെ ഉപേക്ഷിക്കുന്നു. ശീലത്തിന്റെ സാരാംശമായ ഈ ആത്മമരണം തന്നെ ആകുന്നു കേവലം പ്രാകൃതജീവിതവും ധൎമ്മ്യജീവിതവും തമ്മിലുള്ള ഭേദത്തെ കാണിക്കുന്നതു്. ഒരു നഗരത്തെ അടക്കിപ്പിടിക്കുന്നവൻ ബലവാനല്ലെന്നും, തന്നെ അടക്കുന്നവൻ തന്നെ ബലവാനെന്നും ക്രിസ്തീയ വേദ ഗ്രന്ഥമായ ബൈബിളിൽ പറഞ്ഞിരിക്കുന്നു. തന്റെ കൎമ്മവാസനകളെ സ്വാധീനങ്ങളാക്കുന്നവൻതന്നെ ബലവാൻ. ജനസമുദായത്തെ ഹീനമാക്കുന്ന ദുരാഗ്രഹങ്ങൾ മിക്കവാറും, ആത്മമരണം വ്യാപിച്ചാൽ, നശിച്ചുപോകുന്നതാണ്. നാട്ടുപുറങ്ങളിൽ നിന്നും, അക്ഷരജ്ഞാനംപോലുമില്ലാത്ത പ്രാകൃതന്മാർ, കവാത്തു് മുതലായതിൽ ശീലിച്ചതിന്റെശേഷം ഭടന്മാരായിച്ചേൎന്നു് കപ്പലുകൾ മുങ്ങുന്ന സമയങ്ങളിൽ, സ്ത്രീശിശു രക്ഷണാൎത്ഥം, കഴ്പ്പം തട്ടിട്ടു്, ഉഷാറായിനിന്നു് ശൂരന്മാരായി, പ്രാണത്യാഗം ചെയ്യുന്ന മഹത്വം നോക്കുമ്പോൾ, ആത്മമരണം ആശ്വസനീയമാകുന്നെന്നു് ബോധപ്പെടുന്നു.

"മാതൃകാപുരുഷത്വത്തിന്റെ പൂൎണ്ണസിദ്ധി ആത്മമരണത്തിന്റെ ആധിപത്യത്തെ ആശ്രയിച്ചിരിക്കുന്നു. വേഗാധീനനായി അങ്ങോട്ടുമിങ്ങോട്ടും വലിക്കുന്ന ഓരോ താല്ക്കാലിക കാംക്ഷയ്ക്കധീനനാകാതെയും, നില തെറ്റാതെയും, ആത്മനിയതനായി, ഓരോ കൎമ്മവും ബോധങ്ങളുടെ സദസ്സിൽ പൂൎണ്ണവിചാരം ചെയ്തു് ശാന്തമായുണ്ടാകുന്ന സാമുദായിക നിശ്ചയം അനുസരിച്ചു് നടത്തുന്നതാകുന്ന ധൎമ്മാഭ്യസനത്തിന്റെ ഉല്കൃഷ്ടഫലം" എന്നു് (വ്യ) ഹെർബെർട്ടു് സ്പെൻസർ

(വ്യ) ആധുനികന്മാരിൽ അതി പ്രസിദ്ധനായ ആംഗ്ലേയ തത്വജ്ഞാനി; ജീവിതശാസ്ത്രം, അന്തഃകരണ-

പറഞ്ഞിരിക്കുന്നു. വാസനകളും ശീലങ്ങളും അന്യ ഭാഷകളെന്നപോലെ അഭ്യസനീയങ്ങളായിരിക്കുന്നതോടു കൂടി, ഭാഷകളെക്കാൾ ക്ഷേമത്തിന്റെ സാരാംശങ്ങളുമാകുന്നു. "ദുർമ്മനസ്സ്വഭാവും സുമനസ്സ്വഭാവും അവനവന് ഇച്ഛപോലെ ഉണ്ടാകുന്നതാണെ"ന്നും, "സുമനസ്സ് ആണ്ടൊന്നിന് ആയിരം പവന്റെ ആദായത്തെക്കാൾ വിലപിടിച്ചതാണെ"ന്നും സ്വഭാവാൽ ദീനചിത്തനായ ഡാക്ടർ ജാൺസൺപോലും പറഞ്ഞിരിക്കുന്നു. നമുക്ക് നമ്മുടെ ചിന്തകളെ നയിക്കാൻ കഴിയുമ്പോളൊക്കെ അവ സുഖപ്രദങ്ങളാകുമാറ് തിരിച്ചുവിടാൻ ആർക്കും അഭ്യസിക്കാവുന്നതാണ്. ആ അഭ്യാസത്താൽ സുമനസ്സ്വഭാവം സിദ്ധിക്കുന്നതാണ്.

ഉത്തമശീലത്തിന് ആധാരമായ ക്ഷാന്തി ആത്മഭരണത്തിന്റെ സൂക്ഷ്മരൂപമാകുന്നു. അത്, വാഗീശത്വം, ജ്ഞാനം, പരിശ്രമം എന്നിവയെക്കാൾ ഒരു രാജ്യനായകന് ആവശ്യമാണെന്ന് അസാമാന്യം അത് വഹിച്ചിരുന്ന (വ്യ) പിററ്

ശാസ്ത്രം, സാമുദായികശാസ്ത്രം, ധാർമ്മവിദ്യ ഇതെല്ലാം വിഷയങ്ങളേയും പരിണാമവാദം അനുസരിച്ച് ഇദ്ദേഹം വിചാരം ചെയ്തിരിക്കുന്നു. വാഴ്ച ക്രി. ശ. ൧൮൯൦-ന്റെ ആദ്യം മുതല്ക്കു.

(വ്യ) ആംഗ്ലേയ പ്രധാനമന്ത്രി; മഹാ വിശിഷ്ടനായ പ്രധാനമന്ത്രിയുടെ മകൻ; മഹാ മേധാവി; വിശാലബുദ്ധി; വാഗീശൻ; ധീരൻ; ൨൨-ാമത്തെവയസ്സ് മുതല്ക്കേ ആംഗ്ലേയ പ്രജാസഭാനായകൻ; താൻ അനേകം പ്രാവശ്യം ഇടപ്രഭുസ്ഥാനം കൊടുത്തെങ്കിലും താൻ അത് സ്വീകരിച്ചില്ല. ൧൯ വർഷം മന്ത്രിസ്ഥാനം വഹിച്ചു. വാഴ്ച ക്രി. ശ. ൧൭൮൩-ന്റെ മദ്ധ്യം മുതൽ ൧൮൦൬-ന്റെ ആദിവരെ.

എന്നു ആംഗ്ലേയപ്രധാനമന്ത്രി പറഞ്ഞിരിക്കുന്നു. ഇംഗ്ലണ്ടിൽ ചാറൽസ് പ്രഥമന്റെ കാലത്തു് അക്രമമായി കപ്പൽവരി ഏൎപ്പെടുത്തപ്പെട്ടതിനെ മറുത്ത(൭൯)ഹാമ്പ്ഡൻ, ആത്മഭരണത്തിൽ വിശിഷ്ടനായിരുന്നു. അദ്ദേഹം മിതാഹാരനും തന്റെ വികാരരാഗങ്ങൾക്കു് സദാ അധിപതിയും ആയിരുന്നു. മിതഭാഷിയായിരുന്നെങ്കിലും നിരാക്ഷേപ ശീലവാനാകയാൽ അദ്ദേഹത്തിന്റെ ഓരോ ഭാഷിതത്തിനും വളരെ വിലമതിക്കപ്പെട്ടിരുന്നു. ആംഗ്ലേയ പ്രജാസഭയിൽ അംഗത്വം ലഭിച്ചു് ഇന്ത്യാജനസമുദായത്തിന്റെ അവകാശങ്ങൾക്കായി നിശ്ചലമായി വേലചെയ്തു്, അനേകം പ്രാവശ്യം ഭാരതമഹാജനസഭയുടെ ആദ്ധ്യക്ഷ്യം വഹിച്ചു്, ഇപ്പോൾ വാൎദ്ധക്യമാന്യതയെ പ്രാപിച്ചു് പൂനയുടെ സമീപം വിശ്രമിക്കുന്ന (൮൦)ദാദാബായ് നവറോജി, ഈ ക്ഷാന്തിവിഷയത്തിലേയ്ക്കു് ഒരു വിശിഷ്ടദൃഷ്ടാന്തമാകുന്നു. ആഫ്രിക്കയിൽ, ബൂർ ഗവൎമ്മെണ്ടിന്റെ അക്രമമായ വരിയെ ദീൎഘസഹനത്താൽ എതിൎത്തു് ഒടുവിൽ ഇപ്പോൾ ജയംപ്രാപിച്ചിരിക്കുന്ന ഗാന്ധി എന്ന ഇന്ത്യനും ഈ വൎഗ്ഗത്തിൽ ചേൎക്കാൻ യോഗ്യനാണു്. മൌനി എന്ന ഉപാധി ലഭിച്ച ഹോളണ്ടിലെ പ്രഭുവായ

---

(൭൯) പ്രസിദ്ധനായ സ്വരാജ്യസ്നേഹി; ആംഗ്ലേയൻ; അാഗ്മി; ധീരൻ; ജനസ്വാതന്ത്ര്യപ്രവാദി; മതദ്വേഷിയും നിയമഘാതകനും ആയ രാജാവിനോടെതിൎക്കുന്നതു് ന്യായമെന്നു പ്രവദിച്ചു് ഉത്തരരൂപേണ സ്ഥാപിച്ചവൻ; രാജസൈന്യത്തോടെതിൎത്തു് യുദ്ധത്തിൽ മരിച്ചു; ക്രാംവെല്ലിന്റെ സംബന്ധി. വാഴ്ച ക്രി. ശ. ൧൬൨൩-ന്റെ അന്ത്യം മുതൽ ൧൬൪൩-ന്റെ മദ്ധ്യം വരെ.

(൮൦) ഒരു പാൎസിമഹാമനസ്കനും സ്വരാജ്യസ്നേഹിയും ആയ ഇന്ത്യൻ; ഇപ്പോൾ വൃദ്ധ വയസ്സായി.

(൫൮) വില്യം യതവാക്കും, ശാന്തനും, അനാക്രമശീലനും ആയിരുന്നുവെങ്കിലും, പ്രവൃത്തിവിഷയത്തിൽ സമുദ്രത്തിലെ ക്ഷുബ്ധോർമ്മികൾക്കമദ്ധ്യേ നില്ക്കുന്ന പാറയെപ്പോലെ നിശ്ചലാത്മാവായിരുന്നു. വാഷിംഗ്ടൺ, സ്വഭാവത്താൽ വേഗവാനും, ക്ഷോഭവാനും ആയിരുന്നെങ്കിലും നിരന്തരശ്രമത്താൽ വേഗത്തെ തടുക്കയും, ക്ഷോഭത്തെ ജയിക്കയും ചെയ്തു് ഒടുക്കം ശാന്തതയും ആത്മവശത്വവും തനിക്കു് സഹജങ്ങളെന്നു തോന്നിക്കുമാറു് ചരിച്ചിരുന്നു. അതുപോലെ തന്നെ വെല്ലിങ്ടനും നെപ്പോളിയനെപ്പോലെ ജാത്യാ കോപശീലനായിരുന്നുവെങ്കിലും, അഭ്യാസത്താൽ അപായങ്ങളിൽ ശാന്തനാം ആത്മവാനമായിത്തീർന്നു. പ്രകൃതി വിദ്യാവിശാരദനായ (൫൯)ഫാറഡെ, തീവ്രസ്വഭാവവാനായിരുന്നു

---

(൫൮) ഹോളണ്ട് ദേശീയനായ ഒരു് ഇടപ്രഭു; വിശിഷ്ടപുരുഷൻ; മഹാധൈര്യവാൻ; ധീരൻ; ഫ്രഞ്ചുരാജാ ഹെൻറ്റി-ദ്വിതീയൻ ഉദ്ദേശിച്ചിരുന്ന ജനവധത്തെ ഇദ്ദേഹത്തെ സ്വകാര്യമായി തെര്യപ്പെടുത്തിയപ്പോൾ, ഇദ്ദേഹം മൌനം വഹിക്കയാൽ, "മൌനി" എന്ന ഉപാഖ്യ ലഭിച്ചു; സ്വദേശത്തിന്റെ ആധിപത്യം വഹിച്ചിരുന്ന സ്പെയിനിലെ ഫിലിപ്പ് ദ്വിതീയന്റെ ജനപീഡകളെ വളരെക്കാലം എതിർത്തു് ഒടുക്കം സ്വജനമോചനം ലഭിച്ചു; കൊലചെയ്യപ്പെട്ടു. വാഴ്ച ക്രി. ശ. ൧൫൱-ന്റെ ആദ്യഭാഗം മുതൽ അന്ത്യംവരെ.

(൫൯) ഒരു് ആംഗ്ലേയ പ്രകൃതിതത്വശാസ്ത്രജ്ഞൻ; രസവാദ വിദ്യുച്ഛക്തി വിഷയങ്ങളിൽ വിശിഷ്ട പ്രദർശകൻ; ചില രസാശ്ലങ്ങളെ കണ്ടുപിടിച്ചു; ചില വായുക്കളെ ജലീകരണം ചെയ്തു. രാജകീയ ശാസ്ത്രശാലയിൽ ൩൪ വർഷം, ജോലി കൂടാതെ പ്രാസംഗിക സ്ഥാനം വഹിച്ചു. വാഴ്ച ക്രി. ശ. ൧൮൱-ന്റെ ആദി മുതൽ അന്ത്യഭാഗം വരെ.

വെങ്കിലും, അഭ്യാസത്താൽ തന്റെ തീവ്രതയെ ക്ഷോഭപ്ര-പത്തിൽ നിഷ്ഫലമാക്കാതെ, ജീവിതത്തിൽ ഊർജ്ജിതപ്ര-ഭമായ് പരിണമിപ്പിച്ചു. ഒരു പാവപ്പെട്ട കൊല്ലന്റെ മകനായിരുന്ന ഇദ്ദേഹം ൧,൫൦,൦൦൦ പവൻ കിട്ടത്തക്ക ഒരു ഉദ്യോഗത്തെ ഉപേക്ഷിച്ച്, സ്വജീവിതത്തിനെ പ്രകൃതിശാ-സ്ത്രവിഷയത്തിൽ വിനിയോഗംചെയ്തു. ഇതിനാൽ ദരിദ്രനായ് മരിക്കാൻ സംഗതി വന്നെങ്കിലും, ൪൦ വർഷത്തോളം ഇംഗ്ല-ണ്ടിന്റെ ശാസ്ത്രീയ ഖ്യാതിയെ ഉന്നമിപ്പിച്ചവനായിരുന്നു. (൯൭) സർ ജെംസ് ഊട്രാം എന്ന സേനാനായകൻ, സി-ന്ധുദേശാക്രമണവിഷയത്തിൽ വിരോധാഭിപ്രായക്കാരനായി-രുന്നെങ്കിലും, ആക്രമണം നടത്തിയതിൽ മേലധികാരിയുടെ (സർ ചാറത്സ് നേപ്പിയർ) കീഴിൽ നിർമ്മായോദ്യമത്തോടെ വേലചെയ്ത് ജയം പ്രാപിച്ചു. എന്നാൽ, ആദ്യമേ യുദ്ധ-ത്തിന്റെ അനൗചിത്യം താൻ പ്രദർശിപ്പിച്ചതനുസരിച്ച് തനിക്ക് ചെല്ലേണ്ടതായ ധനോപായത്തെ ഉപേക്ഷിച്ചു. പിന്നീട് ലക്ക്നൌനഗരവിമോചനത്തിനു പുറപ്പെട്ടപ്പോൾ, സേനയുടെ പ്രധാനനായകത്വത്തിന് താൻ അർഹനായിരു-ന്നെങ്കിലും, ഉപനായകനായ (൯൮) ഹാവ്ലാക്ക്, ചെയ്തിട്ടുള്ള

(൯൭) ഒരു ശൂരനായ ആംഗ്ലേയ സേനാനായകൻ, പൂനായിൽ അഡ്ജുട്ടന്റായി ജോലി ആരംഭിച്ചു; ൨൨-ാം വയസ്സിൽ ആഫ്ഗാൻ യുദ്ധം നടത്തി; ൨൯-ാം വയസ്സിൽ സിന്ധുദേശം റസിഡണ്ടായിരുന്നു; ശിപായി കലാപത്തിൽ, ലക്ക്നൌ പിടിച്ചു; ലണ്ടനിലും കല്ക്കട്ടായിലും ഇദ്ദേ-ഹത്തിന്റെ പ്രതിമ സ്ഥാപിച്ചിട്ടുണ്ട്. വാഴ്ച ക്രി. ശ. ൧൯-ന്റെ ആദി മുതൽ മദ്ധ്യംവരെ.

(൯൮) ഒരു ശൂരനായ ആംഗ്ലേയ സേനാനായകൻ; ൧൮൨൪-ൽ ബർമ്മാ യുദ്ധവും, ൧൮൩൯-ൽ ആഫ്ഗാൻ

മുൻപ്രയത്നങ്ങളെ വിചാരിച്ച്, അദ്ദേഹത്തിന് പ്രധാന നായകത്വം കൊടുത്ത് താൻ ഉപനായകന്റെ സ്ഥാനം വഹിച്ചു.

മാനസമാധാനങ്ങളോട് ജീവിതം നയിക്കാനപേക്ഷയുള്ളവൻ, അല്പാനല്പകാര്യങ്ങളിൽ ഒരുപോലെ ആത്മഭരണത്തെ അവശ്യം അഭ്യസിക്കണം. വികാരങ്ങളെ വിവേകത്തിനധീനങ്ങളാക്കി ക്ഷാന്തിസഹനങ്ങളെ ശീലിക്കണം. പലപ്പോഴും ആത്മഭരണമില്ലാത്തവന്റെ നാക്ക് വളരെ ദോഷം ചെയ്യും.

"എന്തു കാക്കാഞ്ഞിലും നാവെക്കാക്കാഞ്ഞാലഴൽപീഡകം."

കുറൾ ൧൨൭.

വാക്ശല്യം പലപ്പോഴും സാക്ഷാൽ ശല്യത്തെക്കാൾ ദോഷകരമാണ്.

"തീയാൽ വ്രണീകരിച്ചുള്ളതാറുമാറാ നാവാലുറ്റിടും വ്രണം"

(കുറൾ-൧൨൯.)

"ബുദ്ധിമാന്റെ വായ് ഹൃദയത്തിലും, മടയന്റെ ഹൃദയം വായിലും ആകുന്നു." (൩൭) സാളമൻ.

---

യുദ്ധവും, ൪൩-ൽ മറാട്ടാ യുദ്ധവും (മഹാരാജ്പൂർ), ൪൬-ൽ ശിഖിയുദ്ധവും (സബ്രാവൂൻ), ൫൭-ൽ പെഷ്വായുദ്ധവും നടത്തി; ൫൮-ൽ ഉട്രാമിനോട് ലക്ക്നൌ പിടിച്ചടക്കി. വാഴ്ച ക്രി. ശ. ൧൯-ന്റെ ആദി മുതൽ മരണം വരെ.

(൩൭) മഹാ തേജസ്വിയും മേധാവിയുമായിരുന്ന ഒരു പുരാതന യൂദ രാജാവ്.

"പലപ്പോഴും സ്നേഹബന്ധവും, പക്ഷെ രാജ്യക്ഷേമവും ഓരോ സ്വല്പമായ വാചകങ്ങളെത്താൽ തിരിക്കപ്പെട്ടിട്ടുണ്ട്."

(൪൩) ബെന്തം.

"തന്റെ മനസ്സിലിരിപ്പിനെ അടക്കിവെയ്ക്കുവാൻകഴിയാത്തവന് വലിയ കാര്യം യാതൊന്നും നടത്താൻ കഴിയുന്നതല്ലെ"ന്ന് കാർലൈൽ, ക്രാംവെല്ലിനെ വർണ്ണിക്കുന്നതിൽ പറയുന്നു. "മൌനി" എന്നുപാധി ലഭിച്ചതായി മുൻപറഞ്ഞ ഹോളണ്ടിലെ പ്രഥമ വില്ല്യം, അവിവേചകമായോ ഗർവിതമായോ ഒരു വാക്കുപോലും ഉച്ചരിച്ചിട്ടില്ലെന്ന് അദ്ദേഹത്തിന്റെ ശത്രുപോലും സമ്മതിച്ചിരിക്കുന്നു. അതുപോലെതന്നെ വാഷിങ്ടണും വളരെ വിവിക്തവാക്കായിരുന്നു. യഥാസ്ഥിതി മൌനം അവലംബിക്കാൻ അറിയുന്ന ബുദ്ധിമാൻ കാലക്രമത്തിൽ ലോകപൂജിതനായിത്തീരും. "മൌനം ആളുക; അഥവാ മൌനത്തെക്കാൾ നല്ലതു വല്ലതും പറക" എന്നായിരുന്നു (൪൪) പൈതഗോറസ്സിന്റെ ഉപദേശം. ജ്ഞാനവും, ലോകപരിചയവും വർദ്ധിക്കുന്നതിനോടുകൂടി മിതിയിൽ കവിഞ്ഞ വ-

(൪൩) അതി പ്രസിദ്ധനായ ആംഗ്ലേയ നീതിശാസ്ത്രവിശാരദൻ; ഇദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ അനുസരിച്ചാണ് ഇംഗ്ലണ്ടിലെ ആധുനിക ന്യായശാസ്ത്ര പരിഷ്കരണം മിക്കവാറും നടത്തപ്പെട്ടിട്ടുള്ളത്. വാഴ്ച ക്രി. ശ. ൧൮-ന്റെ മദ്ധ്യം മുതൽ ൧൯-ന്റെ ആദ്യഭാഗം വരെ.

(൪൪) യവന തത്വജ്ഞാനി; ഇററലിയിൽ ചെന്നു താമസിച്ച് യോഗം കൂട്ടി; സർവ്വവസ്തുക്കൾക്കും ആധാരം സംഖ്യയാണെന്ന മതം സ്ഥാപിച്ചു; ഗണിതത്തിന് ശാസ്ത്രീയരൂപം കല്പിച്ചു; ഓർഫിയസ്സിലെ "മതരഹസ്യം" അനുവർത്തിച്ച് പുനർജ്ജന്മവാദം സ്ഥാപിച്ചു; മാംസാഹാരവർജ്ജി. വാഴ്ച ക്രി. മു. ൬-ന്റെ ആദ്യം മുതൽ അന്ത്യഭാഗം വരെ.

ധിക്കുന്നതാണു്. "അന്യർ ചെയ്തിരിക്കുന്ന ഓരോ തെററുകളെ നോക്കിയതിൽ, അവയെല്ലാം ഞാനും ചെയ്യത്തക്കവയായിരിക്കുന്നു" എന്നു് ലോക പരിചയത്തിന്മേൽ ഗത്തേ പറഞ്ഞിരിക്കുന്നു. "മിതത്വം, ശാന്തത്വം, പരാനുകൂലിത്വം, ആത്മശങ്കിത്വം ഇതുകൾ ലോകത്തിലെ ദുഷ്ടശീലികളെ ജയിച്ചു് സ്വാധീനപ്പെടുത്തുന്നതിനുള്ള ആയുധങ്ങളാകുന്നു" എന്നു് ബേൿ പറഞ്ഞിരിക്കുന്നു. എന്നാൽ, ധൃഷ്ടതാമാത്രത്താൽ, ദുഷ്ടന്മാർ തെളിഞ്ഞു പോകാതിരിക്കുന്നതിനായ് ധർമ്മ്യകോപം പലപ്പോഴും കർത്തവ്യമാകുന്നു.

അല്പസ്വത്തുള്ളവനും യഥാകാമനയാൽ നിസ്സ്വനല്ല; അതുപോലെ തന്റെ അപേക്ഷിതങ്ങളെ കവിയുമാറു് സാധനങ്ങളുള്ളവൻ ധനികനത്രേ. തെരുവിൽക്കൂടെ വളരെ ആഭരണങ്ങൾ കൊണ്ടുപോകപ്പെടുന്നതു് കണ്ടപ്പോൾ "എനിക്കപേക്ഷിതങ്ങളല്ലാതെ അനേകം വസ്തുക്കളുണ്ടെന്നെനിക്കിപ്പോൾ ബോദ്ധ്യമായി." എന്നു് സാക്രട്ടീസ് പറഞ്ഞു. അന്യ ധനത്തെ ആശ്രയിച്ചു് അപശബ്ദമായ് ഉപജീവിക്കുന്നതിനെക്കാൾ തനിക്കുള്ളതിനെ അവലംബിച്ചു് സമസ്താഭം വാഴുന്നതിനുള്ള ധൈര്യം സൽബുദ്ധിക്കുണ്ടാകും. സർവാൾട്ടർ സ്കാട്ടിനു് കടങ്ങൾ വർദ്ധിച്ചപ്പോൾ, അതുകൾ തീർക്കുന്നതിനു് അനേക സ്നേഹിതന്മാർ വഴിയിട്ടു് മുതൽ ശേഖരിക്കാമെന്നു പറഞ്ഞതിനെ നിരാകരിച്ചു്, അന്ത്യകാലത്തിൽ കഠിനരോഗപീഡയോടുംകൂടി നിത്യപ്രയത്നംചെയ്തു് ഗ്രന്ഥകൃതികളാലും നിർമ്മിച്ചുണ്ടായ മുതൽകൊണ്ടു് സകല കടങ്ങളും തീർത്തു് താഴെ പറയുന്നവണ്ണം തന്റെ ജാമാതാവിനെ ഉപദേശിച്ചു മരിച്ചു. "നീ സന്മാർഗ്ഗിയും, മതാനുസാരിയും, സൽഗുണവാനും ആയിരിക്കണം; നീ ഇവിടെ കിടക്കാറാകുമ്പോൾ, വേറെ ഒരുപ്രകാരത്തിലും നിനക്കാശ്വാസം സിദ്ധിക്കയില്ല."

# ൧. കൃത്യധൎമ്മവും സത്യവും.

"സുപ്തനായ് സ്വപ്നേ ശോഭാവൃതനായ് കണ്ടേൻ സ്വജീവനെ
ബുദ്ധനായപ്പോളജ്ജീവൻ കൃത്യാത്മകമെന്നു കണ്ടു ഞാൻ."

"കൃത്യബോധം, ഓൎത്താൽ, എന്തൊരത്ഭുത സ്വഭാവമാകുന്നു! പ്രിയപ്രേരണയാലോ, പുകഴ്ത്തലിനാലോ, ശാസനയാലോ അല്ല അതു് പ്രവൎത്തിക്കുന്നതു്; പിന്നെ, തന്റെ ധൎമ്മസ്വരൂപത്തെ ആത്മാവിൽ നിലനിറുത്തിട്ടു്, നിത്യാദരണത്തെ അല്ലെങ്കിലും നിത്യബഹുമാനത്തെ ആകൎഷിക്കുന്നു; കാമാദികളെല്ലാം ഒളിവായി അതിനെ എതൃത്തോ മറുത്താലും അതിന്റെ മുമ്പിൽ മെരുങ്ങിക്കൂടാറാകുന്നു."

(൪൮) കാണ്ടു്.

"പരേച്ഛാധീനനാകാതെ, നേരിയാം കൈവശത്തോടും
സന്മനോവൎമ്മധൃക്കാരവോൻ ധന്യം ജാതൻ സുശിക്ഷിതൻ;
രഹഃസ്തുതി ജനഖ്യാതി നിഃസ്പൃഹതാവനിബദ്ധമായ്
രാഗമുക്തം തദാത്മാ, ദേഹത്യാഗം ചെയ്വാൻ ഹിതംസദാ;
ഉദ്ഗതീച്ഛ ദുൎഗ്ഗതിക്കാൎത്തം കെട്ടിപ്പിണയുകില്ലവൻ;
ഭൂമിയില്ലാസ്സ്വരാട്ടാം സൎവ്വസ്വാമിയായ് നിസ്വനാമവൻ."

(൪൯) വൊട്ടൺ.

---

(൪൮) ൧൮-ാം ക്രിസ്തുശതാബ്ദത്തിൽ പ്രസിദ്ധതമനായ തത്വജ്ഞാനി; ജൎമ്മനി ദേശീയൻ; കാലാകാശനിമിത്ത-ത്വങ്ങൾ ബുദ്ധിയുടെ സ്വാഭാവികരൂപങ്ങൾ എന്നു് "ശുദ്ധ-ബുദ്ധിവിവിക്തി" എന്ന ഗ്രന്ഥത്തിൽ സ്ഥാപിച്ചു.

(൪൯) ഒരു് ആംഗ്ലേയ വിദ്യാവിശാരദൻ; ഇംഗ്ലണ്ടിലെ ജേംസ് പ്രഥമനെന്ന രാജാവിന്റെ ദൂതനായ് ഇറ്റലിക്കും മറ്റും അയയ്ക്കപ്പെട്ടു. വാഴ്ച ക്രി. ശ. ൧൬-ന്റെ മദ്ധ്യം മുതൽ ൧൭-ന്റെ ആദ്യഭാഗം വരെ.

“ചെയ്യാനുള്ളതിനെസ്സക്തി കൈവിട്ടെന്നും നടത്തുക
അവ്വണ്ണം ചെയ്കയാലല്ലോ ചൊവ്വേ മോക്ഷം വരുന്നൂണാം”
ഗീത ൩. ൧൯.

“വേലതീക്കാത്തവൻ ലോകത്യാഗതൻ, ക്രമമൊഴികൊലാ
ഉപകൃതത്തിൻ വിശിഷ്ടതപം നിഷ്പന്നതസാഫ സത്ഗുണം.”
കുറം ൩൨-൨-൧-൩-൧.

“കൃത്യം” എന്നു പറഞ്ഞാൽ, അവശ്യം ചെയ്യേണ്ടതെന്നർത്ഥം. അതൊരു കടമാകുന്നു. ജീവിതവൃത്തിയിൽ സ്വേച്ഛായത്തത്താലും നിശ്ചിതാത്മ്യമത്താലും ആകുന്ന ആ കടം വീട്ടേണ്ടതു്. കൃത്യം എന്നതു്, ജീവിതത്തിൽ സർവ്വത്ര വ്യാപകമാകുന്നു. (൧) ഗാർഹ്യമായ്, പിതൃപുത്രമിഥുനസ്വാമി-സേവക സംബന്ധിയായും, (൨) സ്നേഹിത സഹവാസി സംബന്ധിയായും, (൩) നിയോക്തൃനിയുക്തസംബന്ധിയായും (൪) ഭർത്തൃത സംബന്ധിയായും ഇങ്ങനെ വിവിധരൂപങ്ങൾ യഥായുക്തം അതിനുള്ളതാകുന്നു. അധികാരമുള്ളേടത്തൊക്കെ കൃത്യധർമ്മവും ഉള്ളതാകുന്നു. അധികാരലബ്ധി സത്യത്തിൽ ഒരു വിശ്വാസസമർപ്പണമാകുന്നു. നിശ്ചലമായ കൃത്യബോധം ശീലത്തിനു് മകുടമാകുന്നു. അതു് ധർമ്മാലയത്തെ ബന്ധിച്ചു് നിലനിറുത്തുന്ന ഘടനാസാധനമാകുന്നു. അതില്ലാത്തതാൽ, അധികാരം, ഗുണം, സത്യം, ക്ഷേമം, എന്നിവ മാത്രമല്ല, പ്രേമംപോലും നിലനില്ക്കയില്ല. ന്യായാശ്രിതമായും പ്രേമപ്രേരിതമായുമുള്ള കൃത്യധർമ്മംതന്നേ ഗുണത്തിൻെറ ഉൽകൃഷ്ട രൂപം. അതു് ഒരു രാഗപ്രേരണ മാത്രമല്ല; മനുഷ്യൻെറ വൈപരക്ഷ്യയാലും മനഃസാക്ഷിയാലും നിശ്ചിതങ്ങളാകുന്ന പ്രവൃത്തികളിലും നടത്തയിലും വ്യാപിച്ചാവിർഭവിക്കുന്ന ഒരു തത്വമാകുന്നു. കൃത്യം കൃതമാകുമ്പോൾ മനഃസാക്ഷി അതു് വിളിച്ചുപറയും. ആ മനഃസാക്ഷിയുടെ

നായകത്വം ഇല്ലാഞ്ഞാൽ, മഹതിയായും പ്രകൃഷ്ടയായുമുള്ള ഒരു ബുദ്ധിപോലും വഴി തെറ്റിക്കുന്ന വെളിച്ചംപോലെയാകുന്നു. ഒരുവനെ പാപപ്രവേശനം ചെയ്യിക്കുന്നതു് മനഃസാക്ഷിയും, പാപത്തിന്മേൽ നിവൃത്തി നിറുത്തുന്നതു് ഇച്ഛയും ആകുന്നു. ഹൃദയത്തിന്റെ ധർമ്മനായകനായ മനഃസാക്ഷിയുടെ സഹായത്താൽ തന്നെ ആകുന്നു, ഉന്നതമായും വിശുദ്ധമായുമുള്ള ശീലം വിവൃദ്ധമാകുന്നതു്. കൃത്യം തിരഞ്ഞെടുക്കുന്നതു് ഇച്ഛയാണു്. എന്നാൽ, തിരയലിനെ തുടർന്നു് പ്രവൃത്തിവന്നെങ്കിലേ അതു് സഫലമാകയുള്ളു. ബലമായ കൃത്യബോധമുള്ളവന്റെ ഇച്ഛ സധൈര്യം പ്രവൃത്തിയിൽ ഉദ്യമിക്കുന്നതിൽ അവസാനത്തിൽ തോൽവി ലഭിച്ചാലും, അതു് കൃത്യധർമ്മനിമിത്തം വന്നതാണെന്നു് ആശ്വസിച്ചു് തൃപ്തിപ്പെടുന്നതാണു്. "തന്റെ ചുറ്റും വളരെ ആളുകൾ വഞ്ചനയാലും ദ്രോഹത്താലും ധനികന്മാരായാലും, നീ, കൃത്യോദ്യമത്തോടു് ദരിദ്രനായിരിക്ക! അന്യർ കിഴിഞ്ഞു കിഴിഞ്ഞു പൊങ്ങിക്കൊള്ളട്ടെ; നീ, കൃത്യധർമ്മമനുഷ്ഠിച്ചു് സ്ഥാനാധികാരവിഹീനനായിത്തന്നെ കൊൾക! അന്യർ, പുകഴ്ത്തലിനാൽ സമ്പദൈശ്വര്യങ്ങൾ സാധിക്കട്ടെ; നീ കൃത്യോദ്യമത്തിൽ ഹതാശയനായാലും അതു് സഹിച്ചുകൊൾക! അന്യർ ഇഴിഞ്ഞു കെഞ്ചി ലഭിക്കുന്ന വൻപന്റെ അനുകൂലഹസ്തഗ്രഹണത്തെ നീ കൊതിക്കൊല്ല." എന്നൊരു മഹാത്മാവുപദേശിച്ചിരിക്കുന്നു.

കേവലം ഒരു വാദ്ധ്യാരുടെ സ്വല്പ ആദായം (൭൦ രൂപാ) കൊണ്ടുപജീവിതം കഴിച്ചു് പൂനയിൽ സേവാസദനം സ്ഥാപിച്ചു്, ഇന്ത്യാജനസമുദായാഭിവൃദ്ധിക്കായ് നിരന്തരോദ്യോഗിയായിരുന്നു് രാജ്യനീതിവിഷയത്തിൽ ഗ്ലാഡ്സ്റ്റനോടുപമേയനെന്നു് സമ്മതിക്കപ്പെട്ട ഗോഖലയെന്ന മഹാത്മാവു്, തന്റെ സാമുദായികോദ്യമങ്ങൾക്കു് ഭംഗം വരാമെന്ന

ശങ്കയാൽ, റെയിട, ജോർജ് ചക്രവർത്തിയാൽ പ്രദാനം ചെയ്യപ്പെട്ടതും, അനേകം നാട്ടുരാജാക്കന്മാർ പോലും കൊതിക്കുന്നതുമായ കെ. സി. ഐ. ഇ. എന്ന സ്ഥാനത്തെ കൃതജ്ഞതാപൂർവ്വം ഉപേക്ഷിച്ചതു്, മേൽ പ്രസ്താവിച്ച കൃത്യ-ത്തിനു് മഹത്തായ ഒരു ദൃഷ്ടാന്തമാകുന്നു. ഈ ഉപേക്ഷണ-മോ, ചക്രവർത്തികളെപ്പറ്റിയുണ്ടായ ബഹുമാനാഭാ വാധിക്യം പ്രശംസനീയമെന്നു് സംശയം ജനിക്കുന്നു.

ജർമ്മൻ ചക്രവർത്തി ചാറത്സ് പഞ്ചമന്റെ ആ-ശ്രിതനായിരുന്ന (൧൦൦) പെസ്കാറാ എന്ന ഇറ്റാലിയൻ പ്രഭു സ്വനായകനു് വിരോധമായ കക്ഷിയിൽ ചേരുന്നതിനാ-യി, നേപ്പിൾസ്രാജ്യമായാൽ, രാജസ്ഥാനത്തോടുകൂടി അ-പേക്ഷിതനായപ്പോൾ ആ അപേക്ഷയെ അദ്ദേഹം നിരാക-രിച്ചതും, "നിങ്ങളുടെ മാനം ഓർക്കണം; സമ്പത്തിനെക്കാളും രാജ്യപദത്തിനെക്കാളും നിങ്ങളെ ഉയർത്തുന്നതു് മാനമാകുന്നു; അതിനാൽ മാത്രമാകുന്നു യശസ്സുണ്ടാകുന്നതു്; ആ മാന-സമ്പത്തിനെയാകുന്നു നിഷ്കളങ്കം നിങ്ങൾ നിങ്ങളുടെ അനന്ത-രവന്മാർക്കായി സമ്പാദിക്കേണ്ടതു്" എന്നു് അദ്ദേഹത്തിന്റെ ഭാര്യ (കവിതാ) അദ്ദേഹത്തിനെ ഉപദേശിച്ചതും ഇതി-ലേയ്ക്കുദാഹരണങ്ങളാകുന്നു. ഗ്രന്ഥാവസാനത്തിൽ ഭർത്താവു് മരിച്ചതിന്റെശേഷം, ആ ഭാര്യ, മഹാപണ്ഡിതസ്വാതന്ത്ര്യസമ്പന്ന-യായിരുന്നെങ്കിലും, അനേക മഹാപുരുഷന്മാരുടെ അപേക്ഷക-ളെ നിരാകരിച്ചു്, ഭർത്തൃമഹത്വങ്ങളെ ഘോഷിക്കുന്ന ഏകാ-

(൧൦൦) ജർമ്മൻ ചക്രവർത്തി ചാറത്സ് പഞ്ചമന്റെ ആശ്രിതൻ; അദ്ദേഹത്തിനു് വിരോധിയായി വന്ന ഫ്രഞ്ച് രാജാ ഫ്രാൻസിസ് പ്രഥമനെ പേവിയാ യുദ്ധത്തിൽ ൧൫൨൫-ൽ, തോല്പിച്ചു മരിച്ചു.

ന്നമതിയായ് ഏകാകിത്വം പ്രാപിച്ചു മരിച്ച് മഹാ വിദ്വാന്മാരാൽ അനേക കൃതികളിൽ പ്രസിദ്ധീകൃതയായിത്തീൎന്നു.

ഉൎജ്ജിതമായ പ്രവൎത്തനംതന്നേ യഥാൎത്ഥമായ ജീവിതം. സത്യത്തിൽ ജീവിതം കലശത്തോടെ നടത്തേണ്ടതായ ഒരു യുദ്ധംതന്നേ ആകുന്നു.

"പാരായൊരീവിപുല ജീവ രണാങ്കണത്തിൽ
പോരിന്നു ജാഗരനായ് നിവസിപ്പതിങ്കൽ,
തല്ലേറ്റു മൌനമുഴലാതെ പശുക്കളെപ്പോൽ
വെല്ലാനെതിൎത്തു പൊരുതീടുക വീരവാനായ്."

(ലാങ്ങ്ഫെല്ലോ- ജീവിതധൎമ്മം.)

ഉൎജ്ജിതമായ് നിശ്ചയിക്കയും, ഉന്നതമായ് തുനികയും, കൃത്യപഥത്തിൽ ചലിക്കാതുറച്ചുനിൽക്കയുംതന്നേ ആകുന്നു മഹത്തുക്കളുടെ ലക്ഷണം. ഇച്ഛാബലം, അല്പമായാലും അനല്പമായാലും അതു നമുക്കു സിദ്ധിച്ചിട്ടുള്ള ഒരീശ്വരാനുഗ്രഹമാകുന്നു. അതിനെ അവിനിയോഗത്താൽ ക്ഷയിപ്പിക്കയോ, ദുൎവിനിയോഗത്താൽ ദുഷിപ്പിക്കയോ ചെയ്തുകൂടാത്തതാകുന്നു. ഒരുത്തന്റെ മഹത്വം നില്ക്കുന്നതു സ്വസുഖവും കീൎത്തിയും കയററവും തേടുന്നതിലല്ല; സ്വകൃത്യം ചെയ്യുന്നതിലാകുന്നു.

"തത്തന്മതിയ്യൻസ്വകൃത്യത്തെശ്രദ്ധയോടാചരിക്കുകിൽ
സിദ്ധിതന്മതിനെല്ലാം ലഭ്യമാമെന്നതോൎക്കുവിൻ."

(ഗീത ൧൮-൪൫.)

സ്വതന്ത്രയായ സ്വേച്ഛയെ ദൃഢാഭ്യാസത്താൽ സന്മാൎഗ്ഗത്തിലേക്കു നയിക്കുന്നവൻതന്നേ ധീരാഗ്രണി. സ്വേച്ഛാപ്രയോഗത്താൽ മാത്രമേ, ഉദ്ദേശ്യാൎത്ഥ്യം സിദ്ധിക്കയുള്ളൂ. നിവിൎന്നു നില്ക്കുന്നതിന് പര പ്രയത്നമല്ല, സ്വപ്രയത്നമാണ് വേണ്ടതു. "ജീവിത നാടകത്തിൽ നമുക്ക-

ഉള്ള വേഷം തിരഞ്ഞെടുക്കുന്നതു് നാമല്ല; ലബ്ധവേഷത്തിൽ ശോഭിക്കുക മാത്രമാണു് നമ്മുടെ കൃത്യധർമ്മം. ഉത്തമാനുഗ്രഹമായ സ്വാതന്ത്ര്യം രാജാവിനും അടിമയ്ക്കും ഉണ്ടു്. സ്വാതന്ത്ര്യത്തിന്റെ മഹത്വം നോക്കുമ്പോൾ അന്യാനുഗ്രഹം എല്ലാം നിസ്സാരവും വ്യർത്ഥവുമാകുന്നു. ക്ഷേമം സത്വത്തിൽ നില്ക്കുന്നതു് ദേഹബലത്തിലല്ല; എന്തെന്നാൽ, (൧൦൧) മൈമൊവിനും, (൧൦൨) അഫെല്ലിയസ്സിനും അതു് സിദ്ധിച്ചില്ല. ധനത്തിലും അല്ല; എന്തെന്നാൽ, (൧൦൩) ക്രീസസ്സിനു് അതു് ലഭിച്ചില്ല. അധികാരത്തിലും അല്ല; എന്തെന്നാൽ, റോമിലെ രാജ്യാധികാരികൾക്കു് അതുണ്ടായില്ല. ൩ം മൂന്നും ചേർന്നാൽപോലും ക്ഷേമമുണ്ടാകയില്ല. എന്തെന്നാൽ, (൧൦൪) നീറൊ,



(൧൦൧) ഒരു കായബലവാൻ.

(൧൦൨) ടി

(൧൦൩) ഒരു് യവന രാജാവു്; ദിഗ്ജയി; ധനികോത്തമൻ; പേർഷ്യാ രാജാവു് സൈറസ്സിനാൽ തോല്പിക്കപ്പെട്ടു് ചിതയിൽ ഏറ്റപ്പെട്ടപ്പോൾ, "ശുഭമായ മരണപ്രാപ്തിയല്ലാതെ ധനപുഷ്ടികൊണ്ടു് ക്ഷേമമുണ്ടാകയില്ലെ"ന്നു് സോളൻ ജ്ഞാനി പറഞ്ഞിട്ടുള്ളതു് ശരിയെന്നു് ബോധപ്പെട്ടു; കരുണാ സമനായ് ഗണിക്കപ്പെട്ടു. വാഴ്ച ക്രി. മു. ൬-ാം ശതാബ്ദം.

(൧൦൪) റോമിലെ ചക്രവർത്തി; മഹാ ദുഷ്ടൻ; മാതൃഘാതകൻ; അനേകം കൊലകൾ നടത്തിയവൻ; ഒടുക്കം ജനദ്വേഷം വർദ്ധിച്ചപ്പോൾ, സ്പെയിനിൽ നിന്നും, ഗാൽബാ പട്ടാളവുംകൊണ്ടു് റോമിൽ പ്രവേശിച്ചപ്പോൾ ഒളിച്ചോടി ഒരു പാവപ്പെട്ടവന്റെ വീട്ടിൽപതുങ്ങി ആത്മഹത്യ ചെയ്തു. വാഴ്ച ക്രി. ശേ. ൫൪-ന്റെ ആദിമുതൽ അന്ത്യരോഗംവരെ.

(൫൭) സാർഡനാപാലൻ, (൫൮) ആഗമെമ്നൻ ഇവരെല്ലാം ദീർഘശോകത്തോടെ തലമുടി പിന്നിക്കളഞ്ഞു. ഇവരെല്ലാം അവസ്ഥാനിബന്ധനാമാത്രം, ശബ്ദമാത്രവഞ്ചിതന്മാരുമായിപ്പോയി. സത്യത്തിൽ തന്നിൽ തന്നെ തന്റെ ക്ഷേമം. അതായതു്:—ഓരോ നിന്ദ്യമായ ഭയത്തെ ത്യജിച്ചോ ജയിച്ചോ സ്വതന്ത്രനായ് സമ്പൂർണ്ണാത്മഭരണം സ്ഥാപിച്ചു് ഇച്ഛാശമങ്ങളോടുകൂടി ദാരിദ്ര്യാദി മഹാദോഷങ്ങളെപ്പോലും സഹിച്ചു് സസമാധാനം ജീവിതത്തെ നയിക്കുക" എന്നു പറഞ്ഞു് എപിക്ടെറ്റസ് പ്രശംസിച്ച ആത്മഭരണത്തെ തന്നെ ആകുന്നു ഭഗവത്ഗീതയിലും വർണ്ണിക്കപ്പെടുന്നതു്.

"തന്നെത്താൻ താനിഴിക്കൊല്ലാ,
തന്നെത്താൻ താനുയർത്തണം;
തനിക്കു ബന്ധുതാൻ തന്നെ,
താനത്രേ തന്റെ ശത്രുവും"

"തന്നാൽ താൻ ജിതനാകുവോനാം
തന്നേ താൻ തന്റെ ബന്ധുവാം
തന്നെ താനൊട്ടടക്കാഞ്ഞാൽ,
പിന്നെത്താൻ തന്റെ ശത്രുവാം"

ഭഗവൽഗീത ൬-ാം അദ്ധ്യായം ൫-ം ൬-ം ശ്ലോകങ്ങൾ.

---

(൫൭) പുരാതന നിനീവയിലെ രാജാവു്; ധൂർത്തനായ ആഡംബരവാൻ.

(൫൮) ബലിഷ്ഠനായ യവന രാജാ; തന്റെ സഹോദരപത്നി ഹെലൻ ട്രോയ്ക്കാരൻ പാരിസ് അപഹരിച്ചതിനായ് ട്രോയ് നിരോധിച്ചു് ജയം പ്രാപിച്ചതാണു് ഇലിയഡ് എന്ന കവിതയിൽ ഹോമർ ഘോഷിച്ചിട്ടുള്ളതു്.

ധീരന്മാൎക്കു് കൃത്യബോധം ഒരു പ്രവൎത്തകശക്തിയാകുന്നു. വാഷിങ്ടന്റെ ജീവിതത്തിൽ അതു തന്നെ മുഖ്യപ്രേരകമായിരുന്നതു്. അദ്ദേഹം അപായഭയം കൂടാതെ അമൎത്ത്യമായ ഉത്സാഹത്തോടു് സ്വകൃത്യം നടത്തിവന്നു. അതിലേയ്ക്കു് അദ്ദേഹത്തിനെ പ്രേരിപ്പിച്ചതു്, ജനസമ്മതികളും കീൎത്തിക്കുള്ള ആഗ്രഹമല്ല; പിന്നെ, കൃത്യം, കൎത്തവ്യധൎമ്മമാകുന്നെന്നുള്ള ഒരവസ്ഥ മാത്രമാണു്. അദ്ദേഹത്തിനു് അഭിമാനം തീരെയില്ലായിരുന്നു. അമേരിക്കയിലെ പ്രജാസൈന്യത്തിന്റെ നായകത്വം വളരെ ഞെരുക്കത്തിന്മേലാണു് അദ്ദേഹം സ്വീകരിച്ചതു്. പിന്നീടു് ഏകീകൃതരാജ്യാദ്ധ്യക്ഷനായാറെ, ഇംഗ്ലണ്ടിനോടു് ചെയ്യാനുദ്ദേശിച്ച ജനാഭിപ്രായവിരുദ്ധമായ ഒരു നടപടി, ന്യായമാണെന്നു് ബോധപ്പെടുകയാൽ, വളരെ ആക്ഷേപങ്ങളും ദേഹപീഡകൾപോലും ലക്ഷ്യമാക്കാതെ അതിനെ നടത്തീട്ടു്, തടുത്തവരോടു് താഴെ പ്രസ്താവിക്കുന്ന മറുപടി പറഞ്ഞു. "എന്റെ നാട്ടുകാർ എന്റെ നേൎക്കു് കാണിച്ചിരിക്കുന്ന അനുമോദനങ്ങൾക്കു് ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു. എന്നാൽ, ഞാൻ എന്റെ മനഃസാക്ഷിയെ അനുസരിക്കുന്നെങ്കിൽ മാത്രമേ അതുകൾക്കു് പാത്രീഭവിക്കയുള്ളു." ഈ നില തന്നെയാകുന്നു ഭൎത്തൃഹരിയുടെ നീതിശതകത്തിൽ ഘോഷിക്കപ്പെട്ടിരിക്കുന്നതു്.

"നിന്ദിച്ചിടട്ടെ നയബോധി, പഴിച്ചിടട്ടെ,
വന്നാൎന്നിടട്ടെ ധനദേവി ഗമിച്ചിടട്ടെ,
ഇന്നോ വരട്ടെ മൃതി,യന്യയുഗത്തിലാവാൻ,
തൻന്യായ്യമായവഴിവിട്ടിളകില്ല ധീരൻ.

(ഭൎത്തൃഹരി. നീതി. വൃ)

വാഷിങ്ടനെപ്പോലെ, വെല്ലിങ്ടനും കൃത്യധർമ്മോപാസകനായിരുന്നു. "നമ്മുടെ ജീവിതത്തിൽ സ്പൃഹണീയമായതു് സത്യത്തിൽ ഒന്നുമാത്രം. അതായതു്, നാം എല്ലാവരും തുനിഞ്ഞിറങ്ങി അവനവന്റെ കൃത്യധർമ്മം നടത്തുക." എന്നദ്ദേഹം ഒരിക്കൽ പറഞ്ഞു. ആജ്ഞാനുസരണത്തിനെ അദ്ദേഹം മഹത്തായ ഒരു ധർമ്മമായി് ഗണിച്ചിരുന്നു. എന്തെന്നാൽ, ഭക്തിപൂർവ്വം അനുസരിക്കുന്നവൻ തന്നെ ബുദ്ധിപൂർവ്വം ഭരിക്കും. അദ്ദേഹം പോർട്ടുഗലിൽനിന്നും അവിടെ ആക്രമിച്ച ശത്രുക്കളെ തുരത്താൻ യുദ്ധത്തിനായി് പോയിരുന്നപ്പോൾ അവിടെക്കണ്ട ജനാവസ്ഥയെപ്പററി, ഇപ്രകാരം പറഞ്ഞു:—"ഇവിടത്തുകാർ ആഘോഷങ്ങളും, ജയോത്സവങ്ങളും മംഗളഗാനങ്ങളും, ദീപക്കാഴ്ചകളും മററും വളരെ നടത്തുന്നു. എന്നാൽ, ആജ്ഞാനുസരണം ഓരോരുത്തൻ അവനവന്റെ കൃത്യധർമ്മം നടത്തുക ഒന്നുതന്നെ ഇവയെക്കാൾ ആവശ്യമായുള്ളതു്."

* ട്രഫാൽ ഗാറിൽ, ഫ്രഞ്ചുകപ്പലുകളോടു് യുദ്ധം ആരംഭിച്ചതിൻമുമ്പേ (൧൭) നെൽസൺ താഴെപ്പറയുന്ന

* സ്പെയിനിന്റെ തെക്കുഭാഗത്തു് ജിബ്രാൾടർ കടലിടുക്കിനടുത്തുള്ള ഒരു രാജ്യം.

(൧൭) പ്രസിദ്ധനായ ആംഗ്ലേയ നൌനായകൻ; അസാമാന്യധീരൻ; മഹാമേധാവിയായ വിധാരകൻ; "നൈയിൽ" യുദ്ധത്തിൽവച്ചു് ഇംഗ്ലണ്ടിന്റെ നാവികമഹത്വം സ്ഥാപനം ചെയ്തവൻ; സർവ്വമഹോദധികളിലും സഞ്ചരിച്ചു് ചെയ്ത യുദ്ധങ്ങളിൽ ഒന്നിൽ ഒരു കണ്ണും മറെറാന്നിൽ ഒരു കൈയും നഷ്ടപ്പെടുകയും ഒടുവിൽ ട്രഫാൽഗാർ യുദ്ധത്തിൽ വിജയശ്രീ പൂർവ്വം മരിക്കയും ചെയ്തു. നെപ്പോളിയൻ ഇംഗ്ലണ്ടിനെ ആക്രമിക്കാൻ നിശ്ചയിച്ചതു് ഇദ്ദേഹത്തിന്റെ

വാചകത്തോട് കൊടി കാണിച്ചു:— "ഓരോരുത്തനും സ്വകൃത്യം നടത്തുമെന്ന് ഇംഗ്ലണ്ട് വിശ്വസിച്ചിരിക്കുന്നു." ശത്രുവിന്റെ വെടിയുണ്ടയേറ്റ് പ്രസന്നവിജയശ്രീയുടെ മടിയിൽ കിടന്ന് മരിച്ചപ്പോൾ ഒടുക്കം ഇങ്ങനെ പറഞ്ഞു:— "ഞാനെന്റെ കൃത്യം ചെയ്തു; ദൈവം സ്തുതനാകട്ടെ." അദ്ദേഹത്തിന്റെ സഹചരനും സ്നേഹിതനുമായ (൧൮) കാളിങ്‌വുഡ് ഒരു യുവാവിനോടുപദേശിച്ചതാവിതു്:—"അത്യാദരമായും അടക്കമായും സ്വകൃത്യത്തിൽ മനസ്സുവയ്ക്കുക; മേലധികാരികളോടും മററുള്ളവരോടും, സൗജന്യ ബഹുമാനപൂർവ്വം ചരിക്കുക; ഇങ്ങനെ നടന്നാൽ നീ അവരുടെ ആദരം സമ്പാദിച്ച്, നിശ്ചയമായ് സ്വസമ്മാനത്തിനർഹനാകും; അതുപ്പിവഹിക്കൊല്ലാ; അതു് നിന്റെ സ്നേഹിതൎക്ക് ദുഃഖപ്രദവും, എതിരാളികൾക്ക് ജയപ്രദവും ആകുന്നതും സത്യത്തിൽ ഗുണപ്രദമല്ലാത്തതുമത്രെ. ഉൽകൃഷ്ടലക്ഷ്യസിദ്ധിക്കർഹനാവാൻ ശ്രമിക്കുക." കൃത്യധർമ്മം നടത്തുന്നതിൽ ത്യാഗം വേണ്ടതായ് വരും; അതു് ചിലപ്പോൾ ജീവത്യാഗമായ് തന്നെയിരിക്കാം. ബെക്കൻ ഹെഡ് എന്ന കപ്പൽ സമുദ്രമദ്ധ്യത്തിൽ മുങ്ങാറായപ്പോൾ, സ്ത്രീശിശുക്കളെ വള്ളങ്ങളിൽ കുഴപ്പം കൂടാതെ കയററി രക്ഷപ്പെടുത്തുന്നതിനായ്, അതിലുള്ള ഉദ്യോഗസ്ഥന്മാരും ഭടന്മാരും കവാത്തു് മുറയ്ക്കുനിന്ന് കൃത്യം നടത്തി അണിവെടിവച്ചു മുങ്ങിമരിച്ചു. ചിലപ്പോൾ ജീവത്യാഗത്തിനിടവന്നില്ലെങ്കിലും വളരെ കഷ്ടതകൾ അനുഭവിക്കേണ്ടതായി

---

വിശ്രുതസാമർത്ഥ്യത്താൽ സ്വസ്ഥമായിപ്പോയി. വാഴ്ച ക്രി. ശ. ൧൮-ന്റെ മദ്ധ്യം മുതൽ ൧൯-ന്റെ ആദിവരെ.

(൧൮) ട്രഫാൽഗാർ യുദ്ധത്തിൽ നെൽസന്റെ സഹചരനായ് വിജയം പ്രാപിച്ച ഒരു ധീരനായ ആംഗ്ലേയ നൌനായകൻ.

വരാം. ഇന്ത്യാജനസമുദായത്തിന്റെ അവകാശമാനരക്ഷക്കായ് ദേശ്യാസ്വജനങ്ങളോടും കൂടി വീണ്ടും വീണ്ടും ബന്ധനത്തിലകപ്പെട്ടും പട്ടിണികിടന്നും രോഗപീഡകളം സഹിച്ചും, തെക്കെ ആഫ്രിക്കയിൽ ബഹുകാലപ്രയത്നം ചെയ്തു് ഇപ്പോൾ വിജയം പ്രാപിച്ചിരിക്കുന്ന മിസ്റ്റർ ഗന്ധിയും കൃത്യാർത്ഥമായ ത്യാഗത്തിന് ഒരു മഹാ ദൃഷ്ടാന്തമാകുന്നു. പരന്ത്രീസുകാരനായ (൧൦൯) സെൻറ്പീയർ എന്ന പാതിരി സർവ്വസാമാന്യസമാധാനത്തിനും, സാധുക്കളുടെ കരകൌശലാഭ്യസനത്തിനും വളരെക്കാലം ശ്രമിച്ച് തന്റെ സ്വല്പമായ ആദായം മുഴുവൻ അതിലേയ്ക്കായ് വ്യയം ചെയ്ത ഒരു മഹാത്മാവായിരുന്നു. അദ്ദേഹത്തിന്റെ മരണസമയം "ഇപ്പോൾ എങ്ങനെ ഇരിക്കുന്നു" എന്ന് വാൾടെയർ ചോദിച്ചതിന് "നാട്ടിൻപുറത്തേയ്ക്കു് ഒരു വഴിയാത്ര പോകുന്നതുപോലെ ഇരിക്കുന്നു" എന്നുത്തരം പറഞ്ഞു. അദ്ദേഹത്തിന്റെ ജീവിതകാലത്തിൽ രാജ്യാധികാരികളുടെ അനുകൂല്യം അധികം സിദ്ധിച്ചിരുന്നില്ലെങ്കിലും, മരണാനന്തരം ൩൨ വർഷം കഴിഞ്ഞതിന്റെ ശേഷം "മഹാപ്രേമി" എന്ന മുദ്ര അദ്ദേഹത്തിന്റെ സ്മാരകമായ് പതിക്കപ്പെട്ടു.

൧൦൭-ാംഭാഗത്തിൽ ചേർത്ത സത്യം എന്നവിഷയത്തെക്കുറിച്ച് (൧൧൦) ലാർഡ് ചെസ്റ്റർഫീൽഡ്, പറയുന്നതാവിതു്:—"ഒരു യോഗ്യന് വിജയമുണ്ടാക്കുന്നതു് സത്യമാകുന്നു."

---

(൧൦൯) ഒരു പരന്ത്രീസ് വൈദികൻ; വിശാലമനസ്കൻ; ഗ്രന്ഥകർത്താ. വാഴ്ച ക്രി. ശ. ൧൮-ന്റെ മദ്ധ്യം മുതൽ ൧൯-ന്റെ ആദി വരെ.

(൧൧൦) ആംഗ്ലേയ രാജ്യനീതിജ്ഞൻ; പ്രസിദ്ധ സൌജന്യവാൻ; രാജ്യദൂതനായ് പലടത്തും അയയ്ക്കപ്പെട്ടു് ക്രി-

സാരാംശത്തിൽ ഠരം അഭിപ്രായം തന്നേ കുറളിൽ പറഞ്ഞിരിക്കുന്നു.

“ഭോതങ്ങളെന്തു നിഷ്പൂണോ നന്യധർമ്മങ്ങളെന്തിനു്?”
“നീരിനാൽ ശുദ്ധമാം ദേഹം, നേരിനാൽ ശുദ്ധമാം മനം”
(കുറൾ ന.ഠ_൫-൨-വ്യ.ഠ)

നാക്കിനാൽ അസത്യം പറയാതെ, പ്രവൃത്തിയാൽ അന്യഗ്രാഹണത്തിനിട വരുത്തുന്നതും, അസത്യം പറയുന്നതിനു് ശരിതന്നേ. വെല്ലിങ്ടനു് ബധിരതബാധയുണ്ടായി, ഒരു പ്രസിദ്ധനായ കർണ്ണചികിത്സകനെ കാണിച്ചപ്പോൾ അയാൾ ഒരു ദാഹകദ്രവ്യം ചെവിയിൽ ഒഴിക്കയാലുണ്ടായ വേദന അദ്ദേഹം സഹജധൈര്യത്തോടു് സഹിച്ചു. അനന്തരം, കട്ടംബെൽവെല്ല്യൻ അദ്ദേഹത്തിനെ, കവിളുംകണ്ണും വളരേ ചുവന്നും സ്വൈരസഞ്ചാരശക്തിയില്ലാതെയും, കണ്ടു് ചെവി പരിശോധിച്ചപ്പോൾ അകത്തു് അപായം വരത്തക്ക കഠിനമായ വെവു് തുടങ്ങിയിട്ടുള്ളതായിക്കണ്ടു് ഉപശാന്തിചെയ്തു. കർണ്ണചികിത്സകൻ, പിന്നീടുവന്നു് വളരെ വ്യസനിച്ചു്, സംഗതി വെളിപ്പെട്ടാൽ തനിക്കു് മഹത്തായ കീർത്തിദോഷം വന്നേക്കാമെന്നു് പറഞ്ഞപ്പോൾ, “നിങ്ങൾ, നല്ല വിചാരത്തോടെ ആണല്ലോ പ്രവൃത്തിച്ചതു്; ഇനി അതിനെ കുറിച്ചാരോടും ഒന്നും പറയാതിരുന്നുകൊള്ളുക; ഞാൻ, ആരോടും ഒരക്ഷരം പോലും പറയുന്നതല്ല.” എന്നു് വെല്ലിങ്ടൺ പറഞ്ഞു. “അങ്ങനെ ആണെങ്കിൽ ജനങ്ങൾക്കു് ശങ്ക

---

ടാതെ, അയർലണ്ടിൽ വൈസറായിട്ടു് നിയമിക്കപ്പെട്ടു; ഇദ്ദേഹം ഉപദേഷ്ടാവായി് സപുത്രനയച്ച ലേഖനങ്ങൾ പ്രസിദ്ധങ്ങളാണു്. വാള്ഷ ക്രി. ശ. ഫ്വ-ന്റെ ആദി മുതൽ അന്ത്യഭാഗം വരെ.

ജനിക്കാതിരിക്കാൻ, അങ്ങുന്ന് എന്നെ പതിവുപോലെ ചികിത്സയ്ക്കു് വരുന്നതിനനുവദിക്കണം" എന്ന് ചികിത്സകൻ അപേക്ഷിച്ചപ്പോൾ, അദ്ദേഹം ദയാപൂർവ്വമെങ്കിലും നിസ്സംശയം ഇങ്ങനെ പറഞ്ഞു. "അതു് ചെയ്യരുതു്; എന്തെന്നാൽ, അതൊരു കളവുപറയുന്നതുപോലെയാകുന്നു"

സത്യം, ജനസമുദായത്തെ കെട്ടി നിലനിറുത്തുന്ന ഒരു ബന്ധം ആകുന്നു. അതില്ലാഞ്ഞാൽ ആ സമുദായത്തിൽ, അംഗങ്ങൾക്കു് സമവായിത്വമില്ലാതായി, ഭിന്നിപ്പും കുഴക്കം വ്യാപിച്ചു് അതു് നശിച്ചുപോകുന്നതാണു്. ഒരു ഗൃഹം പോലെ തന്നെ, ഒരു ജനസമുദായവും അസത്യത്തിനാൽ ഭരിക്കപ്പെടാവുന്നതല്ല.

ചിലപ്പോൾ ദ്വേഷവും ചിലപ്പോൾ ഭീരുത്വവും തന്നെ അസത്യത്തിനു കാരണമാകുന്നതു്. അസത്യത്തിനു് വളരെ രൂപങ്ങളുണ്ടു്. ചിലപ്പോൾ അപനയമായും, ചിലപ്പോൾ ഉചിതത്വമായും, ചിലപ്പോൾ ഗോപനമായും, ചിലപ്പോൾ ഉഭയവാദിത്വമായും, ചിലപ്പോൾ വക്രാകൃതിയായും അതു് കാണപ്പെടും. അന്യഥാ ഗ്രഹണം ജനിപ്പിക്കുക തന്നെയാകുന്നു ഇപ്പറഞ്ഞവയെല്ലാം ഉദ്ദേശം. പ്രത്യക്ഷമായ് കള്ളം പറയുന്നതു്, ഇതുകളെക്കാൾ വലുതായ ദൌഷ്ട്യം തന്നെയെങ്കിലും ഇവയോളം നിന്ദ്യമല്ല. ഒന്നുപറഞ്ഞു് മറ്റൊന്നു് ചെയ്യുന്നവരായ "ദ്വിവക്ത്രന്മാർ" എന്നുള്ള വേഷംതന്നെ കെട്ടിയാലും ഒടുക്കം നേർ വെളിപ്പെട്ടുപോകും. അന്യരെ ചതിക്കാനുദ്ദേശിക്കുന്ന ഇവർ സത്യത്തിൽ തങ്ങളെ ചതിക്കുകയത്രേ ചെയ്യുന്നതു്. വാസ്തവത്തിൽ അത്യുൽഭോഗ്രത്തുക്കളായ ഇവർ നിഷ്പ്രയോജകന്മാരായും, പക്ഷെ വഞ്ചകമുദ്ര പതിഞ്ഞ നിന്ദ്യന്മാരായും തീരുന്നു.

"ശീലം" എന്ന വിഷയത്തെ ഇപ്രകാരം യഥാവകാശം വിസ്തരിച്ചു് തീൎന്നിരിക്കയാൽ, ഇനി, എന്റെ അപേക്ഷയാൽ വാത്സല്യപൂൎവ്വം, (൧൧) കേരളീയ ഇതനാഥൻ "ഉന്നത-ജീവിത"ത്തെക്കുറിച്ചുണ്ടാക്കീട്ടുള്ള ഒരു ഭാഷാന്തരത്തോടെ നമസ്കാരപൂൎവ്വം, ഈ പ്രബന്ധത്തെ ഇവിടെ അവസാനി-പ്പിച്ചുകൊള്ളുന്നു.

"ഉയൎന്നവാഴ്ചക്കു കൊതിച്ചിടുന്നവൻ
തിരിഞ്ഞുനോക്കൊല്ല കഴിഞ്ഞതൊന്നിലും;
കുറച്ചതിൽ താനിടിവേറു പോകിലും
പുനൎജ്ജനസ്സാൎന്നവിധം ചരിക്കണം.
അതാതുനാരം വേണ്ടതുനാം തിരക്കിയാ-
ലതാതുകൎത്തവ്യമതാതു കാട്ടിടും
പറഞ്ഞുചെയ്യും പുകൾതീൎത്തു നല്ലണം
തനിക്കെഴും യോഗ്യത കൂട്ടിയോതൊലാ.
പകൎത്തൊലാ തൻ സമസൃഷ്ടമൎത്ത്യനെ
സ്വഭാവിയപ്പീക്കണമീശചരങ്കലായ്."

---

(൧൧) ഗേത്തേ മഹാകവിയുടെ ഒരു പദ്യം, മഹാമഹി-മശ്രീ കേരളവൎമ്മ വലിയകോയിത്തമ്പുരാൻ അവൎകളാൽ ഭാഷാന്തരീകരിക്കപ്പെട്ടതു്.

# ശുദ്ധിപത്രം.



| അപപാഠം | സുപാഠം | വശം | വരി |
|---|---|---|---|
| പ്രയത്നങ്ങളും | പ്രയത്നവും | ൩ | ൧൦ |
| സ്വാന്തമായി | സ്വായമായി | ൭ | ൧൨ |
| തുക്കികരം | തുല്യകർ | ൧൧ | ൧൫ |
| ജ്ഞാത | ജ്ഞാത | ൧൨ | ൧൭ |
| ദേഹബാഹുല്യത്വ | ദേവബാഹുല്യത്വ | ൧൨ | ൨൧ |
| സ്വാത്രപാത്തിൽ | സ്വാത്രപാങ്ങളിൽ | ൧൩ | ൮ |
| ആണെന്ന് | ആണെന്ന | ൧൩ | ൧൦ |
| ജനസമൂലായത്തിന്റെനീതി | ജനസമൂലായത്തിന്റെ ആധാരംനീതി | ൧൩ | ൨൯ |
| വിശ്വസിച്ചപ്പോന്നു | വിശ്വാസമുണ്ടായ്, | ൧൪ | ൧൨ |
| പരസേവനവും | പരോപകാരവും | ൧൫ | ൭ |
| പൂർവ്വാചാരവഗ്ഗത്തിൽ | പൂർവ്വാചാര്യവഗ്ഗത്തിൽ | ൧൫ | ൧൯ |
| ഗൃഹണിയും | ഗൃഹിണിയും | ൨൨ | ൨ |
| „ | „ | ൨൨ | ൭ |
| ഒരോ | ഓരോ | ൨൨ | ൯ |
| സ്വാശക്തികളായി | സ്വാശക്തകളായി | ൨൨ | ൧൬ |
| ബലമുള്ളവളായിത്തീരും | ബലമുള്ളവരായ്തീരും | ൨൨ | ൧൯ |
| കാമാത്ഥ | കാമ്യാത്ഥ | ൨൩ | ൬ |
| അവഹിതാത്ഥ്യാസം | അവിഹിതാത്ഥ്യാസം | ൨൪ | ൨൧ |
| ബുദ്ധ്യജ്ഞിതം | ബുദ്ധ്യൂജ്ഞിതം | ൨൪ | ൨൩ |
| ജയിച്ചകഥകേട്ട് | ജയിച്ചകഥ | ൨൫ | ൩ |
| ഒരോരുത്തനം | ഓരോരുത്തനും | ൩൩ | ൪ |
| ബട്ടൺ | ബട്ടൺ | ൩൪ | ൧൩ |
| അസാദ്ധ്യമെന്നൊന്നു | അസാദ്ധ്യമൊന്നു | ൩൮ | ൯ |

# ശുദ്ധിപത്രം.

| അശുദ്ധം | ശുദ്ധം | വശം | വരി |
|---|---|---|---|
| പ്രവൃത്തിതം | പ്രവൃത്താതം | ൩൩ | ൧൨ |
| നൈപ്ളിനിയും | പ്ളിനയും | ൩൫ | ൭ |
| ജീവിതതാവും | ജീവിതാവും | ൩൫ | ൯ |
| പോലുള്ള | പോലെയുള്ള | ൪൨ | ൧൦ |
| ശുശ്രൂതാധൎമ്മത്തെ | ശുശ്രൂതാധൎമ്മത്തെ | ൪൭ | ൮ |
| മറുപടിപറഞ്ഞ | മറുപടിപറഞ്ഞു. | ൪൫ | ൧൪-൧൭ |
| വിദ്വഷൻ | വിദ്വാൻ | ൪൫ | ൨൩ |
| ൨൩ വൎഷത്തിന് | ൩ വൎഷത്തിന് | ൭൧ | ൧൯ |
| വത്ത | പത്ത | ൭൩ | ൨൯ |
| രോഗവികാരങ്ങൾക്കധി- ധീനനായിപ്പോകുന്ന | രോഗവികാരങ്ങൾക്കധീനനായ്പോകുന്ന | ൭൩ | ൧൫ |
| നാമുക്ക് നമ്മുടെ | തന്റെ | ൭൯ | ൯ |
| യതകാമനയാൽ | യതകാമനായാൽ | ൩൪ | ൧൦ |
| എനിക്കപേക്ഷി- തങ്ങളല്ലാതെ | എനിക്കപേക്ഷിതങ്ങളല്ലാതെ | ൩൪ | ൧൪ |
| കാങ്ങ | കാണ്ങ് | ൩൭ | ൧൦ |
| ശരിയാട്ടുക | ശരിയായാട്ടുക | ൬൦ | ൨ |
| തൻന്യായ്യമായവഴിവി- ട്ടിളകില്ലനീതൻ | തൻന്യായമായനിലവിട്ടിളകില്ല്യധീരൻ | ൬൨ | ൨൭ |
| വിധാരകൻ; | വിധാനകൻ; | ൬൩ | ൨൧ |
| നൈയിൻ | നയിൽ | ൬൩ | ൨൧-൨൨ |
| സ്വാസ്ഥമായിപ്പോയി | ധ്വാസ്ഥമായിപ്പോയി | ൬൪ | ൨൩ |
| പറഞ്ഞചെയ്യുംപുകൾത്തീണ്ടു | പറഞ്ഞചെല്ലും പുകഴ്ത്തീണ്ടു | ൬൯ | ൧൩ |



